ابو ايوب محمد شرف الدين

شرف الدين الأحسني الأرتمي
PUTHANPEEDIKA, O.M. MURI
MALAPPURAM - 676 519, 9746852272

## ആമുഖം

കരിങ്കപ്പാറ ഉസ്താദ്; ആ നാമം കേൾക്കാത്തവരുണ്ടാകുമെന്ന് തോന്നുന്നില്ല. ഒരു പുരുഷായുസ്സ് മുഴുവൻ വിജ്ഞാനത്തിന്റെ അനന്തതയിൽ നീന്തിത്തുടിച്ച ആ ജ്യോതിസ്സിന്റെ ജീവിതത്തിലൂടെ ചെറിയ ഒരു പര്യടനം നടത്തുകയാണിവിടെ. അവിടുത്തെ വഫാത്തിന് ശേഷം ഇങ്ങനെയൊരു സ്മരണിക ജന്മമെടുത്തതിനു കാരണങ്ങൾ പലതാണ്. ലോകത്തിനു വഴികാട്ടികളായി ഉയിർകൊണ്ട മഹാന്മാരായ ഔലിയാക്കൾ, അവരുടെ ജീവിതവും വഫാത്തുമെല്ലാം മനുഷ്യകുലത്തിന് വിസ്മരിക്കാവതല്ല. നീറിപ്പുകയുന്ന ഹൃത്തടങ്ങൾ, സംഘർഷങ്ങളിൽ പെട്ടുഴലുന്ന മാനസങ്ങൾ.... അവരുടെ ഖബറിടങ്ങൾ അത്തരക്കാർക്കെല്ലാം സാന്ത്വനകേന്ദ്രങ്ങളായി വർത്തിക്കുമല്ലോ. ലോകത്തിന് വെളിച്ചമേകിയ മഹാമനീഷികളുടെ ചരിത്രമറിഞ്ഞാൽ [illegible]മേ വരും തലമുറക്ക് അവരെ[illegible]ബോധ്യമുണ്ടാവുകയുള്ളൂ. [illegible]റ ഉസ്താദിന്റെ ശിഷ്യഗണ[illegible]പ്പെട്ട പല പണ്ഡിതരും കാല[illegible]ക്കുള്ളിൽ മറഞ്ഞു. അൽ ഉസ്താദ് സൈതാലി മുസ്ലിയാർ, ശൈഖുനാ കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്ലിയാർ, ടി.പി. ഹസൻ മുസ്ലിയാർ പൂക്കാട്ടിരി, അബ്ദുറഹ്മാൻ മുസ്ലിയാർ പെരുമ്പടപ്പ് തുടങ്ങിയവർ അവരിൽ ചിലർ മാത്രം. വാർദ്ധക്യ സഹജമായ അസുഖങ്ങൾ കാരണം ഒന്നും ഓർത്തെ



ടുക്കാൻ പറ്റാത്ത അവസ്ഥയിലായിരുന്നു ജീവിച്ചിരിക്കുന്ന പല ശിഷ്യപണ്ഡിതന്മാരും. അസ്ഹരി തങ്ങളും നന്നമ്പ്ര കുഞ്ഞീതുമുസ്ലിയാരുമെല്ലാം അക്കൂട്ടത്തിൽ പെടുന്നു. വളരെ ആവേശത്തോടെ ഈ ദൗത്യത്തെ പ്രോത്സാഹിപ്പിച്ച മഹാന്മാരായ ഉസ്താദുമാരുടെ അനുഗ്രഹാശിസുകളും ആ പണ്ഡിതജ്യോതിസ് ചരിത്ര താളുകളിൽ നിന്നും വിസ്മൃതരാവരുതെന്ന നിർബന്ധ ബുദ്ധിയുമാണ് ഇത്തരം ഒരു ദൗത്യത്തിനു പിന്നിൽ. ഉസ്താദ് ശർഹ് എഴുതുകയും തെറ്റുകൾ തിരുത്തുകയും ചെയ്ത ഫത്ഹുൽ മുഈനും മഹല്ലിയുമടക്കമുള്ള കിതാബുകൾ വരികൾക്കിടയിലൂടെ വായിച്ചവർക്ക് മറ്റൊരു സ്മരണികയുടെ ആവശ്യമില്ലെന്നറിയാം. എങ്കിലും ഈ സ്മരണികക്ക് അതിന്റേതായ ദൗത്യം നിർവ്വഹിക്കാനുണ്ടെന്ന് തന്നെയാണ് ഞങ്ങൾ കരുതുന്നത്. ഉസ്താദുമാരുടെ ലേഖനങ്ങളുടെ തനിമ ചോരുമെന്നതിനാൽ ചരിത്ര സംഭവങ്ങളുടെ ചെറിയ തോതിലുള്ള ആവർത്തനങ്ങൾ ഒഴിവാക്കിയിട്ടില്ല. വായനക്കാർ ക്ഷമിക്കുമല്ലോ!.

ഈ സ്മാരക ഗ്രന്ഥത്തിന്റെ പ്രസിദ്ധീകര[illegible]മായി സഹകരിച്ചവർ നിരവധി[illegible]. ഓർമ്മകൾ പങ്കുവെച്ച വന്ദ്യ[illegible] ഉസ്താദുമാർ പരസ്യദായകർ, [illegible] ചെയ്തവർ എല്ലാവർക്കും സർ[illegible]ക്തൻ അർഹമായ പ്രതിഫലം നൽകട്ടെയെന്ന് ആത്മാർത്ഥമമായി പ്രാർത്ഥിച്ച് ഈ ഗ്രന്ഥം വായനക്കാർക്ക് സമർപ്പിക്കുന്നു.

കരിങ്കപ്പാറ,
01-06-2009

**പ്രസിദ്ധീകരണ സമിതി**

## സന്ദേശം



എന്റെ ശൈഖ് അൽ ഫാളിൽ കരിങ്കപ്പാറ ഉസ്താദിന്റെ ജീവിത ചരിത്രഗ്രന്ഥം പുറത്തിറക്കുന്നതിൽ എനിക്കതിയായ സന്തോഷമുണ്ട്. അധാർമികതയുടെ പൊരിവെയിലിൽ നട്ടം തിരിയുന്നവർക്ക് അവിടുന്ന് മോക്ഷം പ്രദാനം ചെയ്യുമെന്നതിൽ സന്ദേഹമില്ല. ദുരിതങ്ങളുടെ നീർചുഴിയിൽ പെട്ടവർക്കും ജീവിതം ഒരു ശിക്ഷ പോലെ അനുഭവിച്ച് തീർക്കാൻ വിധിക്കപ്പെട്ടവർക്കുമെല്ലാം ശൈഖുനാ ഒരത്താണിയായിരുന്നു. പരലോകത്തും അവിടത്തെ തണലിൽ നാഥൻ ഒരുമിച്ചുകൂട്ടട്ടെ.

**സയ്യിദ് യൂസുഫുൽ ബുഖാരി വൈലത്തൂർ**

## സന്ദേശം

അജ്ഞതയുടെ അന്ധകാരത്തിൽ മനുഷ്യനന്മയുടെ മാർഗേണ വഴിനടത്തുന്നത് വിജ്ഞാനമാണ്. അറിവും അതിനനുസരിച്ച പ്രവർത്തനവും മേളിക്കുമ്പോഴാണ് ഒരാൾക്കിത് സാധ്യമാകുന്നത്. അവരുടെ ജീവിതം സമൂഹത്തിന് പ്രകാശം പകരുന്ന അണയാദീപങ്ങളായ് അവശേഷിക്കുമെന്നതിന് ജീവിക്കുന്ന തെളിവാണ് മഹാനായ കരിങ്കപ്പാറ ഉസ്താദ്. ഉസ്താദിന്റെ സ്മരണിക കാലത്തിന്റെയാവശ്യമാണ്. അല്ലാഹു ഖബൂൽ ചെയ്യട്ടെ

**ശൈഖുനൽ മുഹഖിഖ്**
**കുഞ്ഞമ്മു മുസ്‌ലിയാർ കോട്ടൂർ**

message

## സന്ദേശം

**SSF** കരിങ്കപ്പാറ സൗത്ത് യൂണിറ്റ് പുറത്തിറക്കുന്ന കരിങ്കപ്പാറ ഉസ്താദിന്റെ സ്മരണികക്ക് എല്ലാവിധ ആശംസകളും നേരുന്നു. മഹാൻമാരുടെ ജീവിതരീതികൾ വഴിതെറ്റുന്ന സമൂഹത്തിന് നൻമയുടെ വഴിയേ സഞ്ചരിക്കാനുള്ള ഹേതുകമാവട്ടെയെന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.



**സയ്യിദ് സൈനുൽ ആബിദീൻ തങ്ങൾ**
(എസ്. എസ്. എഫ്. മലപ്പുറം ജില്ലാ പ്രസിഡണ്ട്)

## സന്ദേശം

കരിങ്കപ്പാറ ഉസ്താദിന്റെ സ്മരണിക വിദ്യാർത്ഥികൾ തയ്യാറാക്കുന്നതറിഞ്ഞതിൽ അതിയായി സന്തോഷിക്കുന്നു. ഞാൻ ആറു വർഷത്തോളം ഉസ്താദിന്റെ തിരുസന്നിധിയിൽ നിന്നും ഓതിപ്പഠിച്ചിട്ടുണ്ട്. പത്ത് കിതാബ് ഓതാൻ തുടങ്ങിയത് ഉസ്താദിനടുത്ത് നിന്നായിരുന്നു. താനൂർ ഇസ്‌ലാഹുൽ ഉലൂമിൽ വെച്ച് എന്റെ പിതാവ് ഹാഫിള് അബൂബക്കർ കുട്ടി മുസ്‌ലിയാരുടെ ഉസ്താദും ശരീക്കുമായിരുന്നു ശൈഖുനാ ഉസ്താദ് ഇബാറത്തുകളുടെ കുരുക്കഴിക്കുന്നതും വിദ്യാർത്ഥികളുടെ സംശയങ്ങൾ തീർക്കുന്നതുമെല്ലാം പണ്ഡിത വിദ്യാർത്ഥികളുടെ മനം കുളിരണിയിപ്പിക്കും. ഉസ്താദിന്റെ ജീവിത രീതിയിലുണ്ടായിരുന്ന ഇസ്തിഖാമത്ത് തന്നെയാണ് അവിടുത്തെ ഏറ്റവും വലിയ കറാമത്ത്. അല്ലാഹു ഉസ്താദിന്റെ ബറകത്ത് കൊണ്ട് നമ്മെ വിജയിപ്പിക്കുമാറാകട്ടെ എന്നു ദുആ ചെയ്യുന്നതോടൊപ്പം സ്മരണികക്കും സാരഥികൾക്കും എല്ലാവിധ ഭാവുകങ്ങളും നേരുന്നു.

**മുഹമ്മദ് കുട്ടി മുസ്‌ലിയാർ ഓമച്ചപ്പുഴ**

contents

# ഉള്ളടക്കം

## 09 ചരിത്രത്തിന്റെ നാൾവഴികളിലൂടെ



## അനുഭവം 30

# ചരിത്രത്തിന്റെ നാൾവഴികളിലൂടെ

നാഷണൽ ഹൈവേയിൽ (NH 17) കോഴിച്ചെന
യിൽ നിന്നും തിരൂർ റൂട്ടിൽ മൂന്നു കി. മി. സഞ്ചരിച്ചാൽ
തെങ്ങുകളും വയലേലകളും നിറഞ്ഞ കരിങ്കപ്പാറയെന്ന
നാട്ടിൻപുറത്തെത്താം. വർഷങ്ങൾക്കുമുമ്പ്, കൃത്യമായി
പറഞ്ഞാൽ ഖുതുബുസ്സമാൻ മമ്പുറം തങ്ങൾ മമ്പുറത്ത്
ജീവിച്ചിരുന്ന സുവർണകാലഘട്ടത്തിൽ സയ്യിദ
വർകൾക്കുമുന്നിൽ ചിലർ വന്ന് ഒരഭ്യർത്ഥനനടത്തി.കരി
ങ്കപ്പാറ പ്രദേശത്ത് ദീനീ ചലനങ്ങൾക്ക് ചുക്കാൻ പിടി
ക്കാൻ പ്രാപ്തനായ ഒരാൾ വേണം. അതായിരുന്നു അവ
രുടെ പ്രശ്നം. ഖുതുബുസ്സമാൻ മമ്പുറം തങ്ങൾ ഇഷ്ട
സുഹൃത്തായ സൂഫിമുസ്‌ലിയാരെ അങ്ങോട്ടയച്ചു. വലിയ
മഹാനായിരുന്ന സൂഫി മുസ്‌ലിയാർക്ക് മമ്പുറം തങ്ങളു
മായി വളരെ അടുത്ത ബന്ധമാണുണ്ടായിരുന്നത്. കരിങ്ക
പ്പാറയിലെ അദ്ദേഹത്തിന്റെ വീടിന് തറക്കല്ലിട്ടതും കിണ
റിന് സ്ഥലം നിർണ്ണയിച്ചുകൊടുത്തതുമെല്ലാം തങ്ങളായി
രുന്നു. കടലിൽ ദിശയറിയാതെ കുടുങ്ങിയവർക്ക് ചൂട്ട്
കത്തിച്ച് ദിശ കാണിച്ചുകൊടുത്ത സംഭവം സുവിദിതമാ
ണല്ലോ. കപ്പലിലുണ്ടായിരുന്നവർ ഒരു 'ആമാട' (വലിയ
കിഴി) നിറയെ വസ്ത്രങ്ങളുമായി തങ്ങളുടെ സമീപത്ത്
വന്നു. 'ഇത് സൂഫിക്കിരിക്കട്ടെ'.തനിക്കു കിട്ടിയ
പാരിതോഷികങ്ങളെടുത്ത് തങ്ങൾ പറഞ്ഞു. 'എനിക്ക്
സമ്മാനം ആഖിറത്തിൽ നിന്നുമതി'. സൂഫി മുസ്‌ലിയാർ
മറുപടി പറഞ്ഞു. സൂഫി മുസ്‌ലിയാർക്ക് എന്തോ വിഷമമ
നുഭവപ്പെട്ടപ്പോൾ വീടിനു പുറത്തിറങ്ങി. അന്നേരം
കിലോമീറ്ററുകൾക്കപ്പുറം മമ്പുറത്ത് നിന്ന് സയ്യിദവർകൾ
അനുയായികളെ വിളിച്ചു പറഞ്ഞു: വെടിപൊട്ടിക്കണം.
സൂഫി വിളിക്കുന്നുണ്ട്. അതോടെ സൂഫി മുസ്‌ലിയാരുടെ
പ്രശ്നം പരിഹരിക്കപ്പെടുകയും ചെയ്തു. അത്രയും
അഗാധ ബന്ധമായിരുന്നു ഇരുവരും തമ്മിലുണ്ടായിരുന്ന

ത്. ഈ സൂഫി മുസ്‌ലിയാരുടെ മകൻ മരക്കാർ എന്നവരുടെ മകൻ സൂഫി മുസ്‌ലിയാർ എന്നവരുടെ മകനാണ് കരിങ്കപ്പാറ ഉസ്താദ്.

നമുക്ക് ഉസ്താദിന്റെ കുടുംബ ചരിത്രത്തിലേക്ക് തന്നെ തിരിച്ചുപോകാം. സൂഫി മുസ്‌ലിയാരുടെ മകൻ മരക്കാർ എന്നവരും വലിയ മഹാനായിരുന്നു. മമ്പുറം തങ്ങളുമായി വലിയ ബന്ധമായിരുന്നു മഹാനവർകൾക്കുമുണ്ടായിരുന്നത്. ആറ് പെൺമക്കളായിരുന്നു മഹാനവർകൾക്ക്. അദ്ദേഹം സയ്യിദ് അലവി തങ്ങളുടെ സന്നിധിയിലെത്തി ആൺകുട്ടിയില്ലാത്ത സങ്കടം ബോധിപ്പിച്ചു. തങ്ങൾ പറഞ്ഞു: ഇനി ജനിക്കുന്ന കുട്ടി ആൺകുട്ടിയായിരിക്കും. കുട്ടിയെ പ്രസവിച്ചാൽ ഇവിടെ കൊണ്ടുവരണം. കുഞ്ഞുജനിച്ചപ്പോൾ തങ്ങളുടെ സന്നിധിയിൽ കൊണ്ടുപോയി. തങ്ങളവർകൾ കുട്ടിയെ മടിയിൽ വെച്ച് അവിടുത്തെ കൈവിരൽ കുട്ടിയുടെ വായിൽ വെച്ചുകൊടുത്തു. കുട്ടി വിരൽ ഊമ്പിക്കുടിച്ചു. കുട്ടിക്ക് സൂഫി എന്ന് തങ്ങൾ നാമകരണം നടത്തുകയും ചെയ്തു.

മരക്കാർ എന്നവരെ കരിങ്കപ്പാറയിൽ മറവ് ചെയ്യാനുള്ള നീക്കമുണ്ടായപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങളുടെ ഭൂമി മൗഖൂഫ് അല്ല. എന്നെ അവിടെ മറവ് ചെയ്യാൻ പാടില്ല. ഇക്കാര്യം വിസ്മരിച്ചതുകൊണ്ടാവണം മഹാൻ വഫാത്തായപ്പോൾ കരിങ്കപ്പാറയിൽ തന്നെ മറവ് ചെയ്യാനുള്ള ശ്രമങ്ങൾ നടന്നത്. അദ്ഭുതമെന്നു പറയട്ടെ, എത്ര ഉയർത്തിയിട്ടും മയ്യിത്ത് ഉയരുന്നില്ല. അവസാനം മഹാനവർകളുടെ വാക്കുകൾ ഓർമവന്നരുടെ നിർദ്ദേശപ്രകാരം പെരിഞ്ചേരിയിൽ ഖബറടക്കാൻ തീരുമാനിക്കുകയായിരുന്നു. പെരിഞ്ചേരി പള്ളി പൊളിച്ചപ്പോൾ ഒരു ഖബറിന് താഴെ കേടുപാടുകളില്ലാത്ത മറ്റൊരു ഖബർ കണ്ടെത്തിയിരുന്നു. അത് മരക്കാരുടെ ഖബർ ആണെന്ന് കരിങ്കപ്പാറ ഉസ്താദ് പറയാറുണ്ടായിരുന്നു.

മരക്കാർ എന്നവരുടെ മകനായ സൂഫി മുസ്‌ലിയാരുടെ ജന്മത്തെക്കുറിച്ച് നേരത്തെ സൂചിപ്പിച്ചല്ലോ. വളർന്നു വലുതായ കുട്ടി പല പണ്ഡിത പടുക്കളുടെയും വിജ്ഞാനസദസ്സുകളിൽ നിന്ന് ഇൽമ് നേടി. അവസാനം പൊന്നാനി മഖ്ദൂമുമാരുടെ സമീപത്തുനിന്ന് വിളക്കത്തിരുന്ന് പഠനം പൂർത്തിയാക്കി. സൂഫി മുസ്‌ലിയാരുടെ ശരീക്കായിരുന്നു കൊച്ചി ഫരീദ് ഔലിയ. കരിങ്കപ്പാറയിൽ സൂഫി മുസ്‌ലിയാർ മുദരിസും ഖത്തീബും ആയിരുന്ന

കാലത്ത് അദ്ദേഹത്തെ കാണാൻ ഫരീദ് ഔലിയ അവർകൾ വന്നിരുന്നു. (അക്കാലത്ത് ഫരീദ ഔലിയ മസ്താനായിരുന്നു) പലരും അദ്ദേഹത്തിനരികെ ചികിത്സ തേടി എത്തിയിരുന്നു.

സൂഫി മുസ്‌ലിയാർ കരിങ്കപ്പാറയിൽ ദർസ് നടത്തുന്ന കാലത്ത് വബാഅ് (തലമ്മത്തട്ടി എന്നറിയപ്പെടുന്ന അസുഖം) നാട്ടിലാകെ പടർന്നുപിടിച്ചു. ഛർദ്ദിയും വയറിളക്കവും ബാധിച്ച് മരണം ഒരു തുടർക്കഥയായി. ഓരോ വീടുകളിലും രണ്ടും മൂന്നും ആളുകൾക്ക് മരണം സംഭവിക്കുകയുണ്ടായി. എന്തുചെയ്യണമെന്നറിയാതെ ആളുകൾ പരിഭ്രാന്തരായി. അന്നേരം സൂഫിമുസ്‌ലിയാർ തന്റെ മുറ്റത്ത് ഒരു ചെമ്പിൽ വെള്ളം തിളപ്പിക്കാനാവശ്യപ്പെടുകയും മന്ത്രിച്ച് അരി അതിലേക്കിടുകയും ചെയ്തു. ആ കഞ്ഞി ഓരോ വീട്ടിലേക്കുമെത്തിക്കാൻ ആവശ്യപ്പെട്ടു. അദ്ഭുതകരമെന്നു പറയട്ടെ ആ കഞ്ഞി ഉപയോഗിച്ചവരുടെയെല്ലാം അസുഖം ഭേദമാവുകയും ചെയ്തു. ദിവസങ്ങളോളം ഈ കഞ്ഞി വിതരണം തുടർന്നു. നാനാജാതിക്കാരും സൂഫിമുസ്‌ലിയാരുടെ വീട്ടിൽ നിന്നും കഞ്ഞി വാങ്ങാനെത്തിയിരുന്നു.

അക്കാലത്താണ് കരിങ്കപ്പാറ പള്ളിയുടെ മിമ്പർ നിർമ്മിക്കപ്പെട്ടത്. സൂഫിമുസ്‌ലിയാർ ഖുതുബ ഓതി മിമ്പറിന്റെ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചു. മിമ്പറിന്റെ മുൻഭാഗത്ത് ഇന്നും സൂഫിമുസ്‌ലിയാരുടെ എഴുത്ത് കാണാൻ കഴിയും.

സൂഫിമുസ്‌ലിയാർക്ക് മാങ്ങാക്കറി വലിയ ഇഷ്ടമായിരുന്നു. എവിടെനിന്നെങ്കിലും പച്ചമാങ്ങ കിട്ടുമോ എന്നന്വേഷിക്കുമായിരുന്നു. ഒരിക്കൽ അയൽവാസിയായ ഒരാൾ രണ്ട് മാങ്ങ അദ്ദേഹത്തിന്റെ വീട്ടിൽ കൊണ്ടുവന്നു. അതുകൊണ്ടുണ്ടാക്കിയ കറിയുപയോഗിച്ച് ഭക്ഷണം കഴിക്കാൻ തുടങ്ങുന്നതിന് മുമ്പ് മഹാൻ കറിയൊന്നിളക്കിനോക്കിയിട്ട് പറഞ്ഞു: ഇതെനിക്ക് വേണ്ട, ഇത് ഹലാലല്ല. അയൽവാസിയായ മനുഷ്യനോട് കാര്യം തിരക്കിയപ്പോഴാണ് സംഗതി പിടുത്തം കിട്ടിയത്. അന്യ മതസ്ഥനായ ഒരാളുടെ ഉടമസ്ഥാവകാശത്തിലുള്ള മാവിൽ നിന്ന് സമ്മതമില്ലാതെ പറിച്ചെടുത്തതായിരുന്നു ആ മാങ്ങകൾ.

ഒരിക്കൽ അദ്ദേഹത്തിന്റെ ഉടമസ്ഥതയിലുള്ള

ഒരു മൃഗത്തെ ദുഷ്ടനായ ഒരമുസ്ലിം എറിഞ്ഞുകൊന്നതായി തെളിഞ്ഞു. പലരും പ്രതികാരനടപടിക്കൊരുങ്ങിയെങ്കിലും മഹാൻ സമ്മതിച്ചില്ല. അവസാനം പലരുടെയും നിർബന്ധത്തിനു വഴങ്ങി കേസ് കൊടുത്തു. വിചാരണ വേളയിൽ പ്രതിയുടെ അഭിഭാഷകൻ ഇപ്രകാരം ചോദിച്ചു. മുസ്ലിയാരെ, ഇവൻ എറിഞ്ഞുകൊന്നത് നിങ്ങൾ കണ്ടിട്ടുണ്ടോ? 'അവനാണ് എറിഞ്ഞുകൊന്നത്'. വക്കീൽ പല പ്രാവശ്യം ചോദ്യമാവർത്തിച്ചിട്ടും ഈ മറുപടിയല്ലാതെ അദ്ദേഹം പറഞ്ഞില്ല. ഒരു കളവ് പറയിക്കാനുള്ള വക്കീലിന്റെ ശ്രമം വിഫലമായി. മാത്രമല്ല ജഡ്ജിക്ക് കാര്യം ബോധ്യപ്പെട്ടതിനാൽ കേസ് വിജയിക്കുകയും ചെയ്തു.

പല നാട്ടുകളിൽ നിന്നും മഹാനവർകളുടെ അടുത്തേക്ക് ആളുകൾ മസ്അലകൾ ചോദിച്ച് വരാറുണ്ടായിരുന്നു. ഇസ്മും മുസമ്മയും ഒത്ത ഒരു പണ്ഡിതനായിരുന്നു സൂഫിമുസ്ലിയാരെന്ന് കൊളക്കാട്ടിൽ മമ്മി മുസ്ലിയാർ പറയാറുള്ളത് കരിങ്കപ്പാറ ഉസ്താദിന്റെ സഹോദരീപുത്രൻ ബീരാൻ മുസ്ലിയാർ അനുസ്മരിക്കുന്നു. വേങ്ങരക്കടുത്ത വലിയോറയിൽ നിന്ന് ഉമ്മാച്ചുട്ടി എന്നവരെയാണ് മഹാൻ വിവാഹം കഴിച്ചത്. ഈ ദാമ്പത്യവല്ലരിയിൽ (ഹിജ്റ 1321) എ.ഡി. 1903-ലായിരുന്നു കരിങ്കപ്പാറ ഉസ്താദിന്റെ ജനനം. ശൈഖുനയെ കൂടാതെ മൂന്ന് മക്കൾകൂടിയുണ്ടായിരുന്നു സൂഫിമുസ്ലിയാർക്ക്. കുറേക്കാലം മഹാനവർകൾ കരിങ്കപ്പാറയിൽ ദർസ് നടത്തി. അസുഖമായപ്പോൾ അനുജൻ ചേക്കാലി മുസ്ലിയാരെ മുദരിസായി നിയമിച്ചു. ഹിജ്റ വർഷം 1330 ജുമാദൽ ഊലാ 29ന് വെള്ളിയാഴ്ച ളുഹാ സമയത്ത് മഹാനവർകൾ ഈ ലോകത്തോട് വിടപറഞ്ഞു. കരിങ്കപ്പാറ പള്ളിയിലേക്കുള്ള പ്രധാനകവാടത്തിനു ഇടതുഭാഗത്ത് പള്ളിയോട് ചാരി മൂന്ന് ഖബറുകളുണ്ട്. നടുവിൽ സൂഫി മുസ്ലിയാരുടേതും കിഴക്കു ഭാഗത്ത് അനുജൻ ചേക്കാലി മുസ്ലിയാരുടേതും (വഫാത് - ഹി: 1331 റബീഉൽ ആഖിർ 25) പടിഞ്ഞാറു ഭാഗത്ത് അദ്ദേഹത്തിന്റെ അനുജൻ ബീരാൻ മൊയ്തീൻ ഹാജിയുടേതുമാണ്. ഈ മൂന്ന് ഖബറുകളും കരിങ്കപ്പാറ ഉസ്താദ് കല്ല്കൊണ്ട് വേർതിരിച്ച് കെട്ടിയിട്ടുണ്ട്. കാലക്രമേണ ഈ കെട്ട് മണ്ണിനടിയിൽ പെട്ടിട്ടുണ്ട്. ഹിജ്റ വർഷം 1347 ശവ്വാൽ എട്ടിനു ബുധനാഴ്ച അത്താഴസമയത്ത് സൂഫി മുസ്ലിയാരുടെ ഭാര്യ ഉമ്മാച്ചുട്ടിയും വഫാത്തായി.

സൂഫി മുസ്ലിയാരുടെ ആണ്ട് നേർച്ച കുറച്ചു

കാലം വിപുലമായി കഴിച്ചിരുന്നു. നേർച്ചയിലേക്ക് അവിൽ, രാഗി, മറ്റു കാർഷിക വിളകളെല്ലാം ജനങ്ങൾ നേർച്ചയാക്കുമായിരുന്നു. പിന്നീട് കരിമരുന്നും വാദ്യമേളങ്ങളുമെല്ലാം നേർച്ചയിലേക്ക് ചേക്കേറിയപ്പോൾ നിർത്തിവെക്കാൻ കരിങ്കപ്പാറ ഉസ്താദ് നിർദ്ദേശിക്കുകയായിരുന്നു. ഉസ്താദ് ഓതിപഠിക്കുന്ന കാലമായിരുന്നു അന്ന്. കടുവക്കഞ്ചേരി മൊയ്തീൻകുട്ടി മുസ്ലിയാർ ഉസ്താദിന്റെ സഹോദരീ പുത്രൻ ബീരാൻ മുസ്ലിയാരോട് പറഞ്ഞതാണ് ഇക്കാര്യം. മൗലിദും അന്നദാനവും മാത്രം നടത്തി അനാവശ്യങ്ങളേതുമില്ലാതെ പ്രസ്തുത നേർച്ച നമുക്ക് നടത്തണമെന്ന് അദ്ദേഹം പറയുമായിരുന്നു. അദ്ദേഹം വഫാത്തായി. ആഗ്രഹം ഇതുവരെയും നിറവേറ്റപ്പെട്ടിട്ടില്ല.

പിതാവ് വഫാത്താകുമ്പോൾ ഏകദേശം പത്തുവയസ്സായിരുന്നു കരിങ്കപ്പാറ ഉസ്താദിന്. ഓത്തുപള്ളിയിൽ പോയി ഖുർആൻ പഠനം പൂർത്തിയാക്കിയതിനു ശേഷം പള്ളി ദർസുകളിൽ പഠനം തുടർന്നു. സയ്യിദ് മുഹമ്മദ് ആറ്റക്കോയ തങ്ങൾ പൊന്മുണ്ടം, മുർശിദുത്തുല്ലാബ്, ഫത്ഹുൽഖയ്യൂം മുതലായ കിതാബുകളുടെ വ്യാഖ്യാതാവും സൂഫീവര്യനും പ്രസിദ്ധ വാഗ്മിയുമായിരുന്ന മർഹൂം കൈപ്പറ്റ മമ്മുട്ടി മുസ്ലിയാർ (ക്ലാരി, ബേപ്പൂർ എന്നിവിടങ്ങളിലെ ജുമുഅത്ത് പള്ളികളിൽ വെച്ചാണ് മഹാനോടൊപ്പം ഓതിയത്), പത്തിൽ പരം കിതാബുകളുടെ ഗ്രന്ഥകർത്താവും സമസ്തയുടെ സ്ഥാപകനേതാവും രണ്ടാമത്തെ പ്രസിഡന്റുമായിരുന്ന പാങ്ങിൽ അഹമ്മദ് കുട്ടി മുസ്ലിയാർ, സിഹാഹു ശൈഖൈനി, അൽമൻഖൂസ് തുടങ്ങിയ കിതാബുകളുടെ ഗ്രന്ഥകർത്താവും ദീർഘകാലം സമസ്തയുടെ അധ്യക്ഷ പദവി അലങ്കരിക്കുകയും ചെയ്ത വാളക്കുളം അബ്ദുൽ ബാരി മുസ്ലിയാർ, എല്ലാ വിജ്ഞാനശാഖകളിലും കർമ്മശാസ്ത്രത്തിൽ പ്രത്യേകിച്ചും അഗാധജ്ഞാനം നേടിയ ഇരിമ്പാലശ്ശേരി കുഞ്ഞഹമ്മദ് മുസ്ലിയാർ (ന.മ) തുടങ്ങിയ പണ്ഡിത ശ്രേഷ്ടരിൽ നിന്നെല്ലാം ശൈഖുനജ്ഞാനം നുകർന്നിട്ടുണ്ട്. ഉസ്താദിന്റെ സഹോദരി ഭർത്താവായിരുന്ന മുഹ്യുദ്ധീൻകുട്ടി മുസ്ലിയാരും കൂടെ ദർസിലുണ്ടായിരുന്നു. കരിങ്കപ്പാറ ദർസിലില്ലാത്ത സന്ദർഭങ്ങളിൽ കാലിന്റെ ചുവപ്പ് മാറാത്ത് ആ കുട്ടി എവിടെയെന്ന് ഉസ്താദുമാർ സ്നേഹപൂർവ്വം ചോദിക്കാറുള്ളത് മുഹ്യുദ്ധീൻ മുസ്ലിയാർ അനുസ്മരിക്കാറുണ്ട്.

പഠനം കഴിഞ്ഞ് അൽപകാലം ദർസ് നടത്തിയതിന് ശേഷം വെല്ലൂർ ബാഖിയാത്തുസ്വാലിഹാത്തിലേക്ക് ഉപരിപഠനത്തിന് വേണ്ടി പോയിരുന്നു. അവിടെ നിരവധി സബ്ഖുകൾ (ക്ലാസ്സുകൾ) ഉസ്താദിന്റെ കീഴിലായി മാറി. പക്ഷെ, വെല്ലൂരിലെ കാലാവസ്ഥയും ഭക്ഷണശീലങ്ങളുമെല്ലാം ഉസ്താദിനെ നന്നേ പ്രയാസപ്പെടുത്തിയിരുന്നു. ഇതുകണ്ടറിഞ്ഞ ഉസ്താദുമാർ അറബിയിലെഴുതിയ മുഴുവൻ കിതാബുകളും ദർസ് നടത്താനുള്ള പ്രത്യേക ഇജാസത്തും നൽകി ഉസ്താദിനെ സസന്തോഷം നാട്ടിലേക്കയച്ചു.

## പാണ്ഡിത്യം

ഇൽമിന്റെ വ്യത്യസ്തങ്ങളായ ശാഖകളിൽ അഗാധപാണ്ഡിത്യത്തിനുടമയായിരുന്നു ഉസ്താദ്. കർമ്മശാസ്ത്രത്തിൽ ഉസ്താദിന്റെ പ്രാഗത്ഭ്യം ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഏതെങ്കിലുമൊരു വിഷയത്തിൽ ഉസ്താദ് ഫത്‌വ നൽകിയിട്ടുണ്ടെന്ന് കേട്ടാൽ പണ്ഡിതർപോലും അതൊരുതെളിവായി സ്വീകരിക്കുന്ന കാഴ്ചയായിരുന്നു അന്നുണ്ടായിരുന്നത്. കാരണം സലക്ഷ്യം സ്ഥിരപ്പെട്ട, മദ്ഹബിലെ പ്രബല അഭിപ്രായമനുസരിച്ചല്ലാതെ അവർ ഫത്‌വ കൊടുക്കാറുണ്ടായിരുന്നില്ല. ഉസ്താദ് ഒരു കാര്യം പറഞ്ഞാൽ അതു തിരുത്തിപ്പറയേണ്ട അവസ്ഥയുണ്ടാവില്ല. അത്രയും ഉറപ്പായ ശേഷമേ കാര്യങ്ങൾ പുറത്ത് പറയൂ. ശിഷ്യനായ തിരൂരങ്ങാടി ബാപ്പുമുസ്‌ലിയാരുടെ ഈ വാക്കുകൾ മാത്രം മതി ഉസ്താദിന്റെ പാണ്ഡിത്യത്തിനും സൂക്ഷ്മതക്കും തെളിവ്.

ഉസ്താദിന്റെ ഗ്രന്ഥ ശേഖരത്തിലുള്ളതും പള്ളി ദർസുകളിലും ശരീഅത്ത് കോളേജുകളിലുമെല്ലാം പഠിപ്പിക്കപ്പെടുന്നതും അല്ലാത്തതുമായ മിക്ക കിതാബുകളിലും പ്രയാസമുള്ള ഭാഗങ്ങളിലെല്ലാം അമൂല്യമായ വ്യാഖ്യാനങ്ങൾ രേഖപ്പെടുത്തിയതു കാണാം. ഫത്ഹുൽ മുഈൻ, ശർഹുൽ മഹല്ലി, ഖുലാസതുബ്നി മാലിക് (അൽഫിയ്യ) എന്നിവ ഉസ്താദ് ശർഹ് എഴുതി നന്നാക്കിയ കിതാബുകളിൽ ചിലതുമാത്രമാണ്. താനൂർ ഇസ്‌ലാഹുൽ ഉലൂമിലെ മുദരിസും ഉസ്താദിന്റെ പ്രധാനഗുരുവര്യരിലൊരാളുമായ ഇരിമ്പാലശ്ശേരി കുഞ്ഞഹമ്മദ് മുസ്‌ലിയാരെഴുതിയ ഫത്ഹുൽ മുഈനിന്റെ ശർഹ് പകർത്തി വികസിപ്പിച്ച് സമൂഹത്തിന് സമർപ്പിക്കുകയായിരുന്നു ശൈഖുനാ. നിരവധി വാള്യങ്ങളുള്ള വ്യാഖ്യാനഗ്രന്ഥത്തിനു സമാനമാണീ

ശർഹ്. ഓരോ അധ്യായങ്ങളും തുഹ്ഫയിൽ ഏതു വാള്യത്തിൽ ഏതു പേജിൽ പറയുന്നുവെന്ന് രേഖപ്പെടുത്തിയത് ഈ ശർഹിന്റെ ശ്രദ്ധേയമായ പ്രത്യേകതകളിലൊന്നാണ്.

കിതാബ് ഏതാണെങ്കിലും ശൈഖുനായുടെ ക്ലാസ്സ് ഒരു പ്രത്യേക അനുഭൂതി തന്നെയാണ്. ഓരോ വിജ്ഞാനശാഖയിലും രചിക്കപ്പെട്ട ഗ്രന്ഥങ്ങൾ അനവധിയാണെങ്കിലും അവ മുഴുവനും ഓതിതീർക്കാൻ സാധിക്കണമെന്നില്ല. അതുകൊണ്ട്തന്നെ ഓരോ വിജ്ഞാനശാഖയിലും ഒന്നോ രണ്ടോ കിതാബുകൾ ഓതുകയും മറ്റുകിതാബുകൾ കൂടി ദർസ് നടത്താൻ പറ്റുന്ന രൂപത്തിൽ അവ തഹ്ഖീഖായി പഠിക്കുകയും ചെയ്യണമെന്ന് ശൈഖുനപലപ്പോഴും പറയാറുണ്ടായിരുന്നു. കിഫായത്തുൽ അവാം, സനൂസി ഇവ രണ്ടിൽ ഒന്നും ഇർശാദ്, മുർശിദ് ഇവയിൽ നിന്ന് ഒന്നും ചെറിയ മിൻഹാജും നിർബന്ധമായും കുട്ടികളെക്കൊണ്ട് ഓതിക്കണമെന്ന് നിർദ്ദേശിക്കാറുണ്ടായിരുന്നു.

ഓതിയ മിക്ക കിതാബുകളും പഠിക്കുന്ന കാലത്ത് തന്നെ ഉസ്താദ് ദർസ് നടത്തിയിട്ടുണ്ട്. ദർസും അതിന്റെ ചുറ്റുപാടുമല്ലാതെ ജീവിതത്തിൽ മറ്റൊരേർപ്പാടും ഉണ്ടായിരുന്നില്ല. ജീവിതത്തിലെ ആഢംബരങ്ങൾ വകവെക്കാറുണ്ടായിരുന്നില്ല. പണ്ഡിതരോട് അനുയോജ്യമല്ലാത്ത ഒരു വിഷയത്തിലും ഉസ്താദ് ഇടപെട്ടിരുന്നില്ല. കുറ്റൂർ, താനൂർ, പരപ്പനങ്ങാടി, കടപ്പുറം, ഓമച്ചപ്പുഴ, താഴെ പള്ളി, പരപ്പനങ്ങാടി പനയത്തിൽ ചിലവിൽ, പെരുമ്പടപ്പ്, പുത്തൻപള്ളി, ഓമച്ചപ്പുഴ തുടങ്ങിയ സ്ഥലങ്ങളിലെല്ലാം ശൈഖുനാ ദർസ് നടത്തിയിട്ടുണ്ട്. ചിലവിൽ മൂന്നും ഓമച്ചപ്പുഴ പുത്തൻപള്ളി, താനൂർ എന്നിവിടങ്ങളിൽ രണ്ടും ഘട്ടങ്ങളിലായി ഉസ്താദ് ദർസ് നടത്തിയിട്ടുണ്ട്. ഓമച്ചപ്പുഴയിൽ ദർസ് നടത്തവേയാണ് ഉസ്താദിന് ഹജ്ജിനു പോയത്. 1964-ലായിരുന്നു ഇത്.

ഹജ്ജ് കഴിഞ്ഞ് വന്ന ശേഷം വീണ്ടും ഓമച്ചപ്പുഴയിൽ മുദർരിസായി തുടർന്നു. ആ സന്ദർഭത്തിലാണ് അമ്പതോളം കൊല്ലങ്ങൾ ദർസ് മുറിഞ്ഞുപോയ പെരുമ്പടപ്പ് പുത്തൻപള്ളിയിൽ രണ്ടാമതും ദർസ് ആരംഭിക്കണമെന്നും അതിന് പ്രഗത്ഭനായ ഒരു മുദരിസിനെകിട്ടണമെന്നും അന്നാട്ടുകാർ ആഗ്രഹിച്ചത്. പല പണ്ഡിതരെയും പ്രസ്തുത സ്ഥാനത്തേക്ക് അഭിപ്രായപ്പെട്ടുവെങ്കിലും ശൈഖുനായുടെ പ്രധാനശിഷ്യനും പെരുമ്പടപ്പ് ഖതീബു



Scanned by CamScanner

മായിരുന്ന എൻ.വി. അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ അഭിപ്രായമനുസരിച്ച് ശൈഖുനായെതന്നെ കൊണ്ടുവരാൻ തീരുമാനിച്ചു. കാര്യത്തിന്റെ ഗൗരവം കണക്കിലെടുത്ത് മോല്യേരുപ്പാപ്പയുടെ സമ്മതം വാങ്ങിയ ശേഷം ദർസ് പെരുമ്പടപ്പിലേക്ക് മാറ്റി. വർഷങ്ങൾക്ക് ശേഷം ശൈഖുനായുടെ ശിഷ്യരിൽപെട്ട ടി.പി. ഹസൻ മുസ്‌ലിയാരെ പകരം നിർത്തി ഓമച്ചപ്പുഴയിൽ തന്നെ സേവനം തുടർന്നു.

1964-ലായിരുന്നു ഉസ്താദ് ഹജ്ജിന് പോയതെന്ന് നേരത്തേ സൂചിപ്പിച്ചല്ലോ. അവിടെയുള്ള ശിഷ്യൻമാർ ഉസ്താദിനെസ്വീകരിച്ചുകൊണ്ടുപോയി. മക്കയിലെ ഗ്രാന്റ് മുഫ്തിയുമായി പലകാര്യങ്ങളും ചർച്ച ചെയ്തു ബഹുമാനപ്പെട്ട ഉസ്താദ്. മിനായിലെ അറവിന്റെ കാര്യവും അക്കൂട്ടത്തിൽപ്പെടുന്നു. ഹാജിമാർക്ക് നിർബന്ധമായ അറവ് അഥവാ ഫിദ്‌യ ഓരോ ഹാജിമാരും ഹജ്ജിന്റെ മുമ്പ് ഹറമിൽവെച്ചുതന്നെ അറുക്കണമെന്നും അത് മിനായിലേക്ക് നീട്ടിവെക്കരുതെന്നും അത് ഹാജിമാർക്ക് ഭക്ഷണമായി കൊടുക്കാനുള്ള സൗകര്യങ്ങൾ ചെയ്തുകൊടുക്കണമെന്നും തുടങ്ങിയ കാര്യങ്ങൾ ഫൈസൽ രാജാവിന്റെയും ഗ്രാന്റ് മുഫ്തിയുടെയും ശ്രദ്ധയിൽപ്പെടുത്തി. രാജാവ് അതിന് അംഗീകാരം നൽകുകയും അറവിനുള്ള സ്ഥലം അലിയാർ കുളത്തിന്റെ ഭാഗത്ത് നിർണ്ണയിക്കുകയും ചെയ്തു.

മിനായിലെ ഉളുഹിയ്യത്തിന്റെ കാര്യവും ഉസ്താദ് അവരുമായി ചർച്ച നടത്തിയിരുന്നു. ഉള്ഹിയ്യത്തിന്റെ മാംസം പാഴാക്കികളയരുതെന്നും ആ മാംസങ്ങൾ സൂക്ഷിച്ച് പാക്ക് ചെയ്ത് മുസ്‌ലിം നാടുകളിലേക്ക് അയക്കണമെന്നും നിർദ്ദേശിച്ചത് ഉസ്താദായിരുന്നു. രാജാവ് നിർദ്ദേശം സ്വീകരിക്കുകയും നടപ്പിലാക്കുകയും ചെയ്തു. ഇന്നും ഈ സ്വഭാവം തുടർന്നുപോരുന്നു. 1968-ൽ ഉസ്താദിന്റെ സഹോദരീപുത്രൻ ബീരാൻ മുസ്‌ലിയാർ ഹജ്ജിനു പോയപ്പോൾ കേരള ഹാജിമാർക്ക് ക്ലാസ്സ് എടുത്തിരുന്ന തൃശൂർ മൊയ്തുണ്ണി മുസ്‌ലിയാരാണ് ഇക്കാര്യങ്ങൾ അദ്ദേഹത്തോട് പറഞ്ഞത്. ഹജ്ജ് വേളയിൽ മുത്വവഫ് ഇപ്രകാരം പറഞ്ഞുവത്രെ. "അറവുസംബന്ധിയായ ഈ കാര്യങ്ങളെല്ലാം പാസ്സാക്കിയത് കേരളത്തിൽ നിന്നുവന്ന ഒരു പണ്ഡിതന്റെ ഫത്‌വക്കനുസൃതമായിട്ടായിരുന്നു". മഹാനായ ആ പണ്ഡിതൻ കരിങ്കപ്പാറ ഉസ്താദായിരുന്നു.

പട്ടിക്കാട് ജാമിഅ നൂരിയ്യയിലേക്ക് സൂപ്പർവൈസറായി ഉസ്താദിനെ ബാഫഖി തങ്ങളും പൂക്കോയതങ്ങളും കൂടി തീരുമാനിക്കുകയും പത്ത് ദിവസത്തെ പരിശോധനക്കായി ഉസ്താദിനെകൊണ്ടുപോവുകയും ചെയ്തു. അവിടെ സദഖതുല്ല ഉസ്താദിനോടും കണ്ണിയത്ത് ഉസ്താദിനോടും പല വിഷയങ്ങളും ചർച്ച നടത്തിയിരുന്നു. കേരളത്തിൽ ഗോതമ്പ് ഫിത്വ്ർ സകാത്തായികൊടുക്കാൻ പറ്റുമോ എന്ന ചോദ്യമുയർന്നു. പറ്റുമെന്നായിരുന്നു കരിങ്കപ്പാറ ഉസ്താദിന്റെ മറുപടി. ഗോതമ്പ് അഅ്ലാ ഖൂത് ആണ് എന്ന തുഹ്ഫയുടെ ഇബാറത്ത് തെളിവും കൊടുത്തു.

കർമ്മശാസ്ത്രത്തിൽ മാത്രമല്ല ഗോളശാസ്ത്രത്തിലും മറ്റുമെല്ലാം ഉന്നത പാണ്ഡിത്യത്തിനുടമയായിരുന്നു ഉസ്താദവർകൾ. സുമ്മിന്റെ ഇജാസത്തും ഹദ്ദാദിന്റെ ഇജാസത്തും പലവകുപ്പിലെ രിയാളയും ഉസ്താദ് കൊടുക്കാറുണ്ടായിരുന്നു. ഇക്കാര്യങ്ങളൊക്കെ തനിക്ക് അനുഭവമുള്ളതാണെന്ന് കുഴിക്കാട്ടിൽ ബീരാൻ മുസ്‌ലിയാർ അനുസ്മരിക്കുന്നു.

കെ.വി. മുഹമ്മദ് മുസ്‌ലിയാർ കൂറ്റനാട് ഖുർആൻ വ്യാഖ്യാനം മലയാളത്തിലെഴുതിയപ്പോൾ ഒന്നും രണ്ടും വാള്യങ്ങൾ അടിച്ചിറക്കിയിട്ടും വിമർശനങ്ങളൊന്നുമുണ്ടായില്ല. മൂന്നാമത്തെ വാള്യം ഇറക്കിയപ്പോൾ ഇതിനെതിരിൽ പല ഫത്‌വകളും പത്രങ്ങളിലൂടെ പുറത്തിറങ്ങാൻ തുടങ്ങി. ഒരു ദിവസം കൂറ്റനാട് മുഹമ്മദ് മുസ്‌ലിയാരും കെ.കെ. ഹസ്രത്തും ഉസ്താദിന്റെ സഹോദരീപുത്രന്റെ വീട്ടിൽ വന്ന് ഉസ്താദിന്റെ വീട്ടിലേക്കുള്ള വഴിയന്വേഷിച്ചു. അവരേയും കൂട്ടി അദ്ദേഹം ഉസ്താദിന്റെ വീട്ടിലേക്ക് പോയി. ആ സമയത്ത് പല പണ്ഡിതന്മാരും ഉസ്താദിന്റെ വീട്ടിലുണ്ടായിരുന്നു. ഉസ്താദ് ചോദിച്ചു: നിങ്ങൾ എവിടെനിന്നാണ് വരുന്നത്? അവർ പറഞ്ഞു: ഞങ്ങൾ പട്ടിക്കാട് നിന്നാണ് വരുന്നത്. ഞങ്ങൾക്ക് ഒരു ഫത്‌വ കിട്ടേണ്ടതുണ്ട്. അതായത് ഖുർആൻ തഫ്‌സീർ പരിഭാഷ പലഭാഷകളിലും അച്ചടിച്ച് വിതരണം ചെയ്യൽ ഹറാമാണെന്നും അനിസ്‌ലാമികമാണെന്നും പല പത്രങ്ങളിലും കാണുന്നു. അതുകൊണ്ട് അത് പറ്റുമോ ഇല്ലയോ? ഇക്കാര്യം അറിയാനാണ് ഞങ്ങൾ വന്നത്. ഖുർആൻ തഫ്‌സീർ പരിഭാഷ അനറബി ഭാഷകളിൽ വിതരണം ചെയ്യുന്നതിന് ശറഇൽ വിരോധമില്ലെന്ന് ഉസ്താദ് ഫത്‌വ

കൊടുത്തു. തെളിവുകൾ കിതാബുകളിൽ നിന്ന് രേഖപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. പ്രസ്തുത ഗ്രന്ഥത്തിന്റെ ഉദ്ഘാടനച്ചടങ്ങിൽ ഉസ്താദ് പങ്കെടുത്തിരുന്നു. കോഴിക്കോട് സ്റ്റേഡിയത്തിൽവെച്ച് പാണക്കാട് ശിഹാബ്തങ്ങളും കെ.കെ. ഹസ്രത്തും കോഴിക്കോട് വലിയ ഖാസിയും കൂടി ഒരു കോപ്പി ഉസ്താദിന്റെ കയ്യിൽ കൊടുത്തായിരുന്നു ഉദ്ഘാടനം.

തസവ്വുഫിന്റെ ലോകത്തും താരശോഭയോടെ കത്തിജ്വലിച്ചുനിന്നു ശൈഖുന. ഉസ്താദിന്റെ സഹോദരി പുത്രനായ കുഴിക്കാട്ടിൽ ബീരാൻ മുസ്‌ലിയാർ വിവരിക്കുന്നതു ശ്രദ്ധിക്കൂ. 'ഞാൻ പല മശാഇഖുമാരുടെയും സമീപം ബറകത്തന്വേഷിച്ച് ചെല്ലാറുണ്ട്. അവരൊക്കെയും എന്നോട് പറഞ്ഞത് ഇങ്ങിനെയാണ്. എന്തിനാണ് നിങ്ങൾ ഇങ്ങോട്ട് പോന്നത്? ശരീഅത്തിന്റെയും ഹഖീഖത്തിന്റെയും മഅ്രിഫത്തിന്റെയും ശൈഖാണല്ലോ നിങ്ങളുടെ അമ്മാവൻ കരിങ്കപ്പാറ ഉസ്താദ്. ആലുവ അബൂബക്കർ മുസ്‌ലിയാർ, ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാർ, കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ, അബൂബക്കർ മുസ്‌ലിയാർ ഞെൻടാടി, തൃക്കരിപ്പൂർ മഹ്മൂദ് മുസ്‌ലിയാർ ഇവരൊക്കെയും കരിങ്കപ്പാറ ഉസ്താദിനെക്കുറിച്ച് ഇപ്രകാരം പറഞ്ഞവരാണ്'. സയ്യിദ് യൂസുഫുൽ ബുഖാരിയുടെയും മറ്റും ലേഖനങ്ങളിൽ നിന്ന് ഇക്കാര്യം ഒന്നുകൂടി ബോധ്യമാകും. പണക്കൊഴുപ്പിനുമീതെ ആദർശം പണയപ്പെടുത്തുന്ന ശൈലി ശൈഖുനക്കന്യമായിരുന്നു. ആദർശം ആരുടെ മുന്നിലും വെട്ടിത്തുറന്നു പറയുകയും ചെയ്യും. ആദർശ ജീവിതം നയിക്കുന്നതിന് പ്രതിസന്ധിഘട്ടങ്ങൾ ഒരിക്കലും ഒരു പ്രശ്നമായിരുന്നില്ല അവർക്ക്. പരപ്പനങ്ങാടിയിൽ ദർസ് നടത്തുന്ന കാലം; ഒരു സാധുമനുഷ്യൻ തന്റെ വീട്ടിലെ ഒരു പരിപാടിക്ക് ക്ഷണിച്ചു. പിന്നീട് പൗരപ്രമുഖനായ നഹാസാഹിബും അന്നേ ദിവസം നടക്കുന്ന മറ്റൊരു പരിപാടിയിലേക്ക് ഉസ്താദിനെക്ഷണിച്ചു. ശൈഖുനായുടെ തീരുമാനം എന്തായിരിക്കുമെന്ന് ജനം ആകാംക്ഷയോടെ കാത്തിരുന്നു. യാതൊരു മനഃചാഞ്ചല്യവുമില്ലാതെ ആ സാധുമനുഷ്യന്റെ വീട്ടിലേക്ക് ഉസ്താദ് പോയി. വലിയ പ്രത്യാഘാതങ്ങൾ ജനങ്ങളൊക്കെ പ്രതീക്ഷിച്ചിരുന്നെങ്കിലും ശൈഖുനയോട് നഹാ സാഹിബ് പൂർവ്വോപരി സ്നേഹബന്ധത്തിലാവുകയാണുണ്ടായത്.

അറിവുതേടിയലയുന്ന വിജ്ഞാനകുതുകി

കൾക്കുമാത്രമല്ല വ്യത്യസ്തങ്ങളായ പ്രയാസങ്ങൾ മൂലം ജീവിതം ഒരു ദുരന്തകഥയായി മാറിയവർക്കും ശൈഖുനാ ഒരത്താണിയായിരുന്നു. അവിടുന്ന് മന്ത്രിച്ച വെള്ളം വിഷത്തിന് ഒരു ദിവ്യൗഷധമായിരുന്നു. ചെലൂരിൽ ദർസ് നടത്തുന്ന കാലത്ത് ഒരുപാട് ആളുകൾക്ക് പേ വിഷബാധയേറ്റു. 'വിശ്വാസമുള്ളവർക്ക് (മന്ത്രിച്ചൂതുന്നതിൽ ബറകത്തുണ്ടെന്ന് വിശ്വസിക്കുന്നവർക്ക്) ഞാൻ മന്ത്രിച്ചുതരാം. അല്ലാത്തവർ ഹോസ്പിറ്റലിൽ പോകട്ടെ'. ശൈഖുനായുടെ പ്രതികരണമിങ്ങനെയായിരുന്നു. മന്ത്രിച്ചൂതിയ വെള്ളം ഉപയോഗിച്ചവർക്കെല്ലാം അതോടുകൂടി രോഗശമനം ലഭിച്ചുവെന്നത് ചരിത്ര വസ്തുത.

ശൈഖുനയുടെ മരുമകൾക്ക് പ്രസവവേദനഅസഹ്യമായി. കുടുംബാംഗങ്ങൾ പലരും അദ്ദേഹത്തെ സമീപിച്ചു. രണ്ട് ദിവസം കഴിഞ്ഞിട്ടും അതേ അവസ്ഥ. അവസാനം ഒരാൾ വന്നു ആശുപത്രിയിലേക്കെത്തിക്കാൻ ശൈഖുനായോട് അഭിപ്രായം ചോദിച്ചു. "ഓ ഇനിയും പ്രസവിച്ചിട്ടില്ലേ". വിവർണമായ മുഖവുമായി അദ്ദേഹം പുത്തൻപള്ളിയിൽ അങ്ങുമിങ്ങും ഉലാത്തി. 'ഞാൻ വന്നിട്ട് കൊണ്ട്പോകാം' എന്ന് പറഞ്ഞ് പള്ളിയിൽ നിന്ന് വെളിയിലേക്കിറങ്ങാനൊരുങ്ങുന്നു. അന്നേരം ഒരാൾ ഓടി വന്ന് പറഞ്ഞു: 'പ്രസവിച്ചിരിക്കുന്നു, ഒരു പ്രയാസവുമില്ലാതെ'.

ഭൂമിയിൽ നന്മയുടെ പൂന്തെന്നൽ വിശുദ്ധകാലമാണല്ലോ പരിശുദ്ധ റമളാൻ. റമളാനിൽ ലൈലതുൽ ഖദ്റിന്റെ രാവിലെ മലക്കുകളുടെ സാന്നിധ്യം നഗ്നനേത്രങ്ങൾ കൊണ്ട് ഉസ്താദ് ദർശിച്ചിട്ടുണ്ട്. അവിടുത്തെ ഉമ്മ ഉമ്മാച്ചുട്ടി എന്നവർക്കും ഇതേ അനുഭവമുണ്ടായിട്ടുണ്ട്.ഉസ്താദിന്റെ ശിഷ്യന്മാരെഴുതിയ ലേഖനങ്ങളിൽ നിന്നും ഇനിയൊരുപാട് അത്ഭുത സംഭവങ്ങൾ നമുക്ക് കാണാനാകും.

## സമസ്തയിൽ

23-09-66-ന് ചേർന്ന മുശാവറയിൽ വെച്ചാണ് ശൈഖുനയെ സമസ്ത മുശാവറ മെമ്പറായി തെരെഞ്ഞെടുത്തത്. ഉസ്താദ് പെരുമ്പടപ്പ് പള്ളിയിൽ മുദർരിസായി സേവനം ചെയ്യുന്ന കാലത്തായിരുന്നു അത്. സാങ്കേതിക തടസ്സങ്ങൾ നിമിത്തം ചുരുക്കം ചില മുശാവറകളിൽ മാത്രമേ ശൈഖുനാ പങ്കെടുത്തിട്ടുള്ളൂ. എങ്കിലും സമസ്ത യുടെ അനുഭാവിയായിരുന്നു ശൈഖുന, മാത്രമല്ല സമ

സ്തക്കെതിരെ "അഖില" നിലവിൽ വന്നപ്പോൾ അതിനെ എതിർക്കുകയും ചെയ്തിട്ടുണ്ട്.

## ശിഷ്യന്മാർ

ഏകദേശം അരനൂറ്റാണ്ട് വിദ്യാർത്ഥികൾക്ക് ഉസ്താദ് അറിവ് പകർന്ന് കൊടുത്തിട്ടുണ്ട്. അവിടുത്തെ ദർസിൽനിന്ന് പഠിച്ചുവളർന്ന് വന്ന് പണ്ഡിത ലോകത്തിനുതന്നെ അഭിമാനമായി മാറിയ അനവധി പണ്ഡിതപ്രതിഭകളെ നമുക്ക് കാണാൻ സാധിക്കും. സയ്യിദ് അബ്ദുറഹ്മാൻ ഇമ്പിച്ചിക്കോയ തങ്ങൾ അസ്ഹരി, നന്നമ്പ്ര സൈതാലി മുസ്‌ലിയാർ, തിരൂരങ്ങാടി ബാപ്പു മുസ്‌ലിയാർ, കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്‌ലിയാർ, കെ.കെ. അബൂബക്കർ ഹസ്രത്ത്, ഹസൻ മുസ്‌ലിയാർ തിരൂരങ്ങാടി (ഓമച്ചപ്പുഴ മദർരിസ്), വൈലത്തൂർ എൻ. ബാവ മുസ്‌ലിയാർ, ടി.പി. ഹസൻ മുസ്‌ലിയാർ പൂക്കാട്ടിരി, കുറ്റിപ്പുറം മുഹമ്മദ് മുസ്‌ലിയാർ, കുഞ്ഞിമൊയ്തീൻകുട്ടി മുസ്‌ലിയാർ പുതിയങ്ങാടി, പി.പി. കുഞ്ഞഹമ്മദ് മുസ്‌ലിയാർ ഫൈസി തുടങ്ങി വഫാത്തായവരും അല്ലാത്തവരുമുൾപ്പെടുന്ന ആ പണ്ഡിത ശൃംഖല ദൈർഘ്യമേറിയതാണ്.

## വിവാഹവും സന്താനങ്ങളും

'കിതാബ് നല്ലവണ്ണം തിരിയുന്ന ഒരു പുതിയാപ്പിളവേണം' ഇരിമ്പാലശ്ശേരി കുഞ്ഞഹമ്മദ് മുസ്‌ലിയാരോട് പ്രശസ്ത പണ്ഡിതനും സൂഫിവര്യനുമായിരുന്ന കോടഞ്ചേരി കുഞ്ഞിമുഹമ്മദ് മുസ്‌ലിയാരാണിക്കാര്യമന്വേഷിച്ചത്. തന്റെ ശിഷ്യരിൽ അദ്ദേഹത്തിനു പറ്റിയ മരുമകൻ കരിങ്കപ്പാറ ഉസ്താദാണെന്ന വിഷയത്തിൽ ഇരിമ്പാലശ്ശേരി ഉസ്താദിന് സംശയമുണ്ടായിരുന്നില്ല. അങ്ങനെഅദ്ദേഹത്തിന്റെ മകൾ മർയമും ഉസ്താദും തമ്മിലുള്ള വിവാഹം തീരുമാനിക്കപ്പെട്ടു. ഹിജ്റ വർഷം 1352 ദുൽഖഅദ് ഒന്ന് വെള്ളിയാഴ്ചയായിരുന്നു ഉസ്താദിന്റെ വിവാഹം നടന്നത്.

സൂഫിവര്യന്മാരുടെയും പണ്ഡിതരുടെയും പരമ്പരയിൽ പിറന്ന ശൈഖുനാക്ക് എല്ലാം കൊണ്ടും അനുയോജ്യമായിരുന്നു ശൈഖുനകുഞ്ഞിമുഹമ്മദ് മുസ്‌ലിയാരുടെ കുടുംബം. അദ്ദേഹവും പിതാവ് അഹ്മദ്കുട്ടി മുസ്‌ലിയാരുമെല്ലാം പണ്ഡിതലോകത്തെ അനശ്വര പ്രതിഭകളായിരുന്നു. അവരുടെ ചരിത്രവും ചെറിയ തോതിൽ ഈ ഗ്രന്ഥ

ത്തിലുൾപ്പെടുത്താനാഗ്രഹിക്കുകയാണ്. പ്രമുഖ പണ്ഡിതനും ചരിത്രകാരനും ഇന്ത്യൻസ്വാതന്ത്ര്യസമരത്തിലെ പ്രോജ്ജ്വലിച്ച പണ്ഡിത പ്രതിഭ ആലി മുസ്‌ലിയാരുടെ പൗത്രനുമായ നെല്ലിക്കുത്ത് മുഹമ്മദലി മുസ്‌ലിയാരുടെ വാക്കുകൾ പകർത്തുകയാണിവിടെ.

## കോടഞ്ചേരി അഹമ്മദ് കുട്ടി മുസ്‌ലിയാർ

മൺമറഞ്ഞ മഹാപണ്ഡിതരിൽ അഗ്രേസരനാണ് സൂഫിയും മഹാപ്രതിഭയുമായ കോടഞ്ചേരി അഹ്മദ്കുട്ടി മുസ്‌ലിയാർ. പൊന്നാനി താലൂക്കിലെ മാറഞ്ചേരിയിലെ ഒരു ഗ്രാമമാണ് കോടഞ്ചേരി. നൂറ്റാണ്ടുകളുടെ ഇസ്‌ലാമിക പൈതൃകം അവകാശപ്പെടാനുള്ള കോടഞ്ചേരി ഒരുപാട് പണ്ഡിത പ്രതിഭകളെ കൈരളിക്ക് നൽകിയിട്ടുണ്ട്. ചിരപുരാതനമായ കോടഞ്ചേരി പള്ളിയായിരുന്നു ഒരു കാലത്ത് പരിസരപ്രദേശങ്ങളിലെ മുസ്‌ലിംകളുടെ സിരാകേന്ദ്രം.

പൂർവ്വപ്രതാപം അയവിറക്കുന്ന പള്ളിയും കുതുബ്ഖാനയും മറ്റു ദീനീസ്ഥാപനങ്ങളും ഇന്നും കോടഞ്ചേരിയെ ഇതര ഗ്രാമങ്ങളിൽ നിന്ന് വേറിട്ട് നിർത്തുന്നു. കോടഞ്ചേരി എന്ന നാമം മുസ്‌ലിം മനസ്സുകളിൽ എഴുതിപ്പിടിപ്പിച്ചത് മർഹൂം അഹ്മദ്കുട്ടി മുസ്‌ലിയാരാണ്. ഈ പണ്ഡിതവര്യന് ജന്മം നൽകാൻ മാത്രം അനുഗ്രഹീതമായ കോടഞ്ചേരി എന്നും ചരിത്രത്താളുകളിൽ മങ്ങാതെ കിടക്കും.

ഹി: 1260ൽ കോടഞ്ചേരിയിലെ കാട്ടുതയ്യിൽ തറവാട്ടിലാണ് അഹ്മദ്കുട്ടി മുസ്‌ലിയാർ ജാതനായത്. മതഭക്തനും പണ്ഡിത സ്നേഹിയും പൗരപ്രമുഖനുമായിരുന്ന കാട്ടുതയ്യിൽ മുഹ്‌യിദ്ധീൻ സാഹിബാണ് അഹ്മദ്കുട്ടി മുസ്‌ലിയാരുടെ പിതാവ്.

അദ്ദേഹത്തിന്റെ ചെറുപ്പത്തിൽ തന്നെ പിതാവ് പരലോകം പ്രാപിച്ചു. പിന്നീട് മാതാവിന്റെ പരിലാളനയിലാണ് അഹ്മദ്കുട്ടി വളർന്നത്. ആദ്യമാദ്യം പഠനത്തിലും മറ്റും മോശമായിരുന്ന കുട്ടിക്ക് വളരെ പെട്ടെന്നാണ് ബുദ്ധിവികാസം സിദ്ധിച്ചത്.

മന്ദബുദ്ധിയായ കുട്ടിയെ ഓർത്ത് ദു:ഖിക്കുന്ന മാതാവ് ഒരു ദിവസം മകനെകൂട്ടി ഉമർഖാളിയുടെ സമീപത്തെത്തി വേവലാതിപ്പെട്ടു. കുട്ടിയുടെ ബുദ്ധിവികാസത്തിനും പഠനപുരോഗതിക്കും വേണ്ടി പ്രാർത്ഥിക്കാൻ

ആവശ്യപ്പെട്ടു. ഉമർഖാളി ആഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോഴാണ് മാതാവും കുട്ടിയും അവിടെ എത്തിയത്. മാതാവിന്റെ വേവലാതി കേട്ട ഉമർഖാളി (റ) തന്റെ ഭക്ഷണപാത്രത്തിൽ നിന്ന് ഒരുപിടിവാരി കുട്ടിയുടെ വായിലിട്ടുകൊടുത്തു. എന്നിട്ട് പറഞ്ഞു. "അവനെചൊല്ലി പരിഭവപ്പെടേണ്ട. അവൻ ഭാവിയിൽ മഹാ പണ്ഡിതനാകും".

പിന്നീട് മാതാവിന്റെ ശിക്ഷണത്തിൽ കഴിയുന്ന കുട്ടിയെ കോടഞ്ചേരി പള്ളിയിലേക്കയച്ചു. പ്രാഥമിക പഠനങ്ങൾക്ക് ശേഷം കുമരനെല്ലൂരിനടുത്ത മാരായംകുന്ന് ജുമുഅത്ത് പള്ളി ദർസിൽ ചേർന്നു. പിന്നീട് പൊന്നാനിയിൽ വന്ന് 1301ൽ നിര്യാതനായ വലിയ ബാവമുസ്ലിയാരുടെയും 1305ൽ നിര്യാതനായ സൈനുദ്ധീൻ അഖീറിന്റെയും 1326 ൽ നിര്യാതനായ ചെറിയ ബാവമുസ്ലിയാരുടെയും ശിഷ്യത്വം നേടി. വർഷങ്ങളോളം പൊന്നാനിയിൽ കഴിഞ്ഞ ശേഷം തിരൂരങ്ങാടി പള്ളിയിൽ മൗലാനാ ചാലിലകത്ത് കസാള ഹാജിയു (മ.1285)ടെ ശിഷ്യത്വം കരസ്ഥമാക്കി. അവിടെ നിന്നും അടങ്ങാത്ത വിജ്ഞാനദാഹവുമായി നാദാപുരം മേനക്കോത്തോർ എന്ന പേരിൽ പ്രസിദ്ധനായകുഞ്ഞഹമ്മദ്കുട്ടി മുസ്ലിയാരുടെ ദർസിൽ ഓതിത്താമസിച്ചു.

നാദാപുരത്ത് താമസിക്കുന്ന കാലത്ത് ഗുരുവിന്റെയും മറ്റു പണ്ഡിതന്മാരുടെയും ഫത്വകൾ എഴുതിയിരുന്നത് അഹ്മദ്കുട്ടി മുസ്ലിയാരായിരുന്നു. സുന്ദരമായ കയ്യക്ഷരമുണ്ടായിരുന്ന അദ്ദേഹം അനേകം ഗ്രന്ഥങ്ങൾ തന്റെ കരവിരുതിൽ പകർത്തി എടുത്തു. ഫത്വകൾ എഴുതിക്കൊടുത്തതിന് ഒരവസരത്തിൽ അദ്ദേഹത്തിനു അമ്പതുരൂപ പ്രതിഫലം ലഭിക്കുകയുണ്ടായി.

അത് ലഭിച്ചയുടനെഹജ്ജിന് പോകാനാഗ്രഹം ജനിക്കുകയും തന്റെ ഗുരുനാഥൻമാരോടും മാതാവിനോടും സമ്മതം ചോദിച്ച് ഉടൻ യാത്രതിരിക്കുകയും ചെയ്തു. പുണ്യഭൂമിയിലെത്തി ഹജ്ജും സിയാറത്തും നിർവ്വഹിച്ച ശേഷം അവിടെ താമസിച്ച് വിജ്ഞാനം നേടാനും മഹാപണ്ഡിതന്മാരുടെ ശിഷ്യത്വം സ്വീകരിക്കാനും തീരുമാനിച്ചു.

പത്ത് കൊല്ലത്തോളം ഹറമിൽ താമസിച്ചു വിജ്ഞാനത്തിന്റെ സർവ്വ മേഖലകളിലും അവഗാഹം നേടിയ അദ്ദേഹം നിസ്തുല പണ്ഡിതനായിത്തീർന്നു. തുഹ്ഫയുടെ വ്യാഖ്യാനമെഴുതിയ അബ്ദുൽ ഹമീദ്

ശർവാനി (മ: 1294), പുത്തനാശയക്കാരുടെ കണ്ഠകോടാലിയായ അഹ്മദ് സൈനി ദഹ്‌ലാൻ (1304), അല്ലാമാ മുഹമ്മദ് ഹസബുല്ലാഹിൽ മക്കി (1333), അല്ലാമാ അഹ്മദുർറഹീബിൽ മിസ്‌രി തുടങ്ങിയ പണ്ഡിതവര്യരുടെ അനുഗ്രഹീത ശിഷ്യത്വം നേടി. ഹറമിൽ ഓതിതാമസിക്കുമ്പോൾ വിവിധരാജ്യക്കാരായ വിദ്യാർത്ഥികൾക്ക് അദ്ദേഹം ദർസ് നടത്തിയിരുന്നു. ഇതുമൂലം ഫത്ഹുൽമുഈനിന്റെ വ്യാഖ്യാനഗ്രന്ഥമായ ഇആനത്തുത്താലിബീന്റെ കർത്താവ് സയ്യിദ്ബകർ എന്ന പേരിൽ പ്രശസ്തനായ സയ്യിദ് അബൂബക്കർ അശ്ശതാ (മ: 1310) തുടങ്ങിയ അനേകം മഹാപണ്ഡിതന്മാരുടെ ഗുരുവര്യനാവുകയും ചെയ്തു.

വിശുദ്ധഭൂമിയിലെ ദീർഘകാല ജീവിതത്തിനു ശേഷം ധാരാളം അനുഭവസമ്പത്തും വിജ്ഞാനഭണ്ഡാരവുമായി തിരിച്ചെത്തിയ അഹ്മദ്കുട്ടി മുസ്‌ലിയാർ കോടഞ്ചേരി പള്ളിയിൽ ദർസാരംഭിച്ചു. ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോഴേക്കും തിരൂരങ്ങാടിയിലെ ദീനീ സ്നേഹികൾ ആ പണ്ഡിതശ്രേഷ്ഠനെതേടിയെത്തി. തിരൂരങ്ങാടി ദർസ് ഏറ്റെടുക്കാൻ അപേക്ഷിച്ചു. 1292 മുതൽ 1325 വരെയുള്ള നീണ്ട മൂന്ന്പതിറ്റാണ്ടിലേറെക്കാലം അദ്ദേഹം തിരൂരങ്ങാടി നടുവിലെ പള്ളിയിൽ മുദരിസായി സേവനമനുഷ്ഠിച്ചു.

തിരൂരങ്ങാടിയിൽ ദർസാരംഭിച്ചതോടെ അവിടെ ഒരു വീടുവെച്ച് താമസവും അങ്ങോട്ടുമാറ്റി. അനേകം മുതഅല്ലിമുകൾ ആ വിദ്യാനികേതനത്തിലെത്തി. കേരളത്തിനകത്തും പുറത്തുമുള്ള വിദ്യാദാഹികൾ വിവിധ വിജ്ഞാനശാഖകളിൽ അവഗാഹം നേടിക്കൊണ്ടായിരുന്നു തിരൂരങ്ങാടി വിട്ടത്.

## ശിഷ്യർ

ചാലിലകത്ത് കുഞ്ഞഹമ്മദ് ഹാജി (1338), കുറ്റൂർ കമ്മുണ്ണി മുസ്‌ലിയാർ (1353), സൂഫിയും മഹാപണ്ഡിതനുമായ ഊരകം മാട്ടിൽ അലവി മുസ്‌ലിയാർ (1350) (ഊരകം കോണിത്തോട്ടിൽ പള്ളി ഖബർ സ്ഥാനിലുള്ള മഖ്ബറയിലാണദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്നത്), നഖ്ബശന്തി ത്വരീഖത്തിന്റെ ശൈഖായ അബ്ദുൽ ഖാദിർ താനൂർ (മ: 1348), തിരൂരങ്ങാടി ചാലിലകത്ത് അബ്ദുല്ല മുസ്‌ലിയാർ (1350), സമസ്ത സ്ഥാപകനേതാവ് മർഹൂം വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാർ (1385) തുടങ്ങി അനേകം

മഹാ പണ്ഡിതന്മാർ അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയിലു ണ്ട്.

## കുടുംബം

മലപ്പുറത്തെ നടുത്തൊടിക മമ്മദ് എന്നയാളുടെ പുത്രി കുഞ്ഞി ഖദീജയായിരുന്നു അഹ്മദ്കുട്ടി മുസ്‌ലിയാരുടെ പത്നി. രണ്ടാൺകുട്ടികളും നാലുപെൺകുട്ടികളുമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. മർയം, കുഞ്ഞായിശ, ഫാത്തിമ, ഖദീജ, കുഞ്ഞിമുഹമ്മദ്, അബ്ദുല്ലക്കുട്ടി.

മൂത്തപുത്രി മർയമിനെപ്രമുഖ സ്വാതന്ത്ര്യസമരസേനാനിയും മലബാർ ലഹളയിൽ രക്തസാക്ഷിത്വം വരിച്ച മഹാനുമായ തിരൂരങ്ങാടി കാരാടൻ മുഹ്‌യിദ്ധീൻ ആയിരുന്നു വിവാഹം ചെയ്തത്.

രണ്ടാമത്തവളെ പുത്തനത്താണിക്കടുത്ത് (മർഹൂം) വെട്ടിച്ചിറ മൂർക്കത്ത് അഹ്മദ് മുസ്‌ലിയാരും മൂന്നാമത്തവളെ മൂന്നിയൂർ സയ്യിദ് മുഹമ്മദ് തുറാബ് തങ്ങളും ഇളയപുത്രി ഖദീജയെ തിരൂരങ്ങാടി കുട്ട്യാലി ഹാജിയും വിവാഹം ചെയ്തു.

മകൻ കുഞ്ഞുമുഹമ്മദ് മുസ്‌ലിയാർ ഹി: 1352 ലും അബ്ദുല്ലക്കുട്ടി സാഹിബ് ഹി: 1348 ലുമാണ് നിര്യാതനായത്.

അഹമ്മദ്കുട്ടി മുസ്‌ലിയാരുടെ മരണശേഷമാണ് സ്വാതന്ത്ര്യസമരനായകനും മഹാപണ്ഡിതനുമായിരുന്ന ആലി മുസ്‌ലിയാർ തിരൂരങ്ങാടിയിൽ ദർസാരംഭിച്ചത്. അഹ്മദ്കുട്ടി മുസ്‌ലിയാരുടെ മരണം വരുത്തിവെച്ച വിടവുനികത്താൻ ഒരു പണ്ഡിതനെയന്വേഷിച്ചു വളരെ പ്രയാസപ്പെട്ട തിരൂരങ്ങാടിക്കാർ ആലി മുസ്‌ലിയാരുടെ ആഗമനത്തിൽ സന്തോഷിച്ചു.

അനേകം ഫത്‌വകൾ നൽകിയ അഹ്മദ്കുട്ടി മുസ്‌ലിയാർ തന്റെ ജീവിതം മുഴുവൻ വിജ്ഞാനസമ്പാദനത്തിനും പ്രചരണത്തിനുമാണ് ചെലവഴിച്ചത്. സർവ്വരുടെയും അഭയകേന്ദ്രമായിരുന്ന അദ്ദേഹം 1325ൽ ഇഹലോകം വെടിഞ്ഞു. തിരൂരങ്ങാടി നടുവിലെ പള്ളിയുടെ തെക്കേപടിപ്പുരയുടെ തൊട്ടുപടിഞ്ഞാറുഭാഗത്താണ് ആ മഹാൻ അന്ത്യവിശ്രമം കൊള്ളുന്നത്.

# കോടഞ്ചേരി കുഞ്ഞിമുഹമ്മദ് മുസ്‌ലിയാർ

അഹമ്മദ് കുട്ടി മുസ്‌ലിയാരുടെ മകൻ കോടഞ്ചേരി കുഞ്ഞിമുഹമ്മദ് മുസ്‌ലിയാർ തിരൂരങ്ങാടിയിൽ 1310 ലാണ് ജനിച്ചത്. സ്വന്തം പിതാവിൽ നിന്ന് ആദ്യമായി പഠനം നടത്തി. പിതാവിന്റെ മരണശേഷം വിവിധ കലകളിലുള്ള കിതാബുകൾ ഓതിപഠിച്ചത് എന്റെ പിതാമഹനായ ആലി മുസ്‌ലിയാരിൽ നിന്നാണ്. വലിയ ബുദ്ധിമാനും, അറബി സാഹിത്യകാരനും പ്രസംഗകനും ഗ്രന്ഥകാരനും നല്ല കൈയെഴുത്തുകാരനും ആയിരുന്നു അദ്ദേഹം.

ഫത്ഹുൽ മുഈനിന് ഒരു ശറഹ്, അൽഫിയ്യക്ക് ഒരു ശറഹ്, ബാനത്ത്‌സുആദക്ക് മുഖമ്മസും അതിന് ഒരു ശറഹും (വ്യാഖ്യാനം), തസ്‌രീഹു മൻതിഖിന്റെ ഹാശിയ എന്നിവ ഇദ്ദേഹത്തിന്റെ കൃതികളിൽ ചിലതാണ്.

1334 ൽ ആദ്യമായി ചെമ്മാട് ജുമുഅത്ത് പള്ളിയിൽ ദർസ് ആരംഭിച്ചു. 1340 വരെ ചെമ്മാട് മുദരിസായിരുന്നു. 1340 മുതൽ 1352 വരെ കൊളപ്പുറം ജുമുഅത്ത് പള്ളിയിൽ ദർസ് നടത്തി.

പ്രസിദ്ധരായ ധാരാളം ശിഷ്യന്മാർ ഇദ്ദേഹത്തിനുണ്ട്. കൈപ്പറ്റ ബീരാൻകുട്ടി മുസ്‌ലിയാർ, കൊയപ്പ തൊണ്ടിക്കോടൻ ബീരാൻകുട്ടി മുസ്‌ലിയാർ, കൊളപ്പുറം ഖതീബായിരുന്ന കുഞ്ഞഹമ്മദ് മുസ്‌ലിയാർ, വലിയോറ ശഅ്‌റാനി അഹ്‌മദ് മുസ്‌ലിയാർ, ഇരിങ്ങല്ലൂർ വലിയ അലവി മുസ്‌ലിയാർ മുതലായവർ ഇവരിൽപെടുന്നു. പ്രസിദ്ധനായ കരിങ്കപ്പാറ മുഹമ്മദ് മുസ്‌ലിയാർ അദ്ദേഹത്തിന്റെ ജാമാതാവാണ്. വി.കെ.സി. അബ്ദുല്ലക്കുട്ടി ഹാജി, വി.കെ.സി. മുഹമ്മദ് ഹാജി, വി.കെ.സി. അബ്ദുൽ ഖാദിർ മുസ്‌ലിയാർ എന്നീ പുത്രന്മാരൊക്കെയും മരണപ്പെട്ടു. 1352 ൽ അന്തരിച്ച കുഞ്ഞിമുഹമ്മദ് മുസ്‌ലിയാരുടെ ഖബർ തിരൂരങ്ങാടി നടുവിലെ പള്ളിയുടെ തൊട്ടു തെക്കു വശത്തായാണ് സ്ഥിതി ചെയ്യുന്നത്(മലയാളത്തിലെ മഹാരഥൻമാർ പേജ് 82-86).

കരിങ്കപ്പാറ ഉസ്താദിന്റെ ജീവിതകാലത്തുതന്നെ (ഹി: 1393 ജുമാദൽ ആഖിറ-24ന്) പത്നി ഇഹലോക വാസം വെടിഞ്ഞിരുന്നു. അതിനുശേഷം മറ്റൊരു വിവാഹം കഴിച്ചിരുന്നുവെങ്കിലും താമസിയാതെ ആ ബന്ധം ഒഴിവാക്കി. ആദ്യത്തെ ബന്ധത്തിൽ മാത്രമേ അവിടത്തേക്ക് സന്താനങ്ങളുണ്ടായിട്ടുള്ളൂ. പത്ത് മക്കളാണ്

ആ ദാമ്പത്യവല്ലരിയിൽ വിരിഞ്ഞത്. വെലത്തൂർ ജുമുഅത്ത് പള്ളിയിലും തുടർന്ന് വിവിധ ദേശങ്ങളിലും ഖത്തീബും മുദർരിസുമായി സേവനം ചെയ്തിരുന്ന കുഞ്ഞിമുഹമ്മദ് ഫൈസി എന്ന ബാപ്പുമുസ്ലിയാർ, അബ്ദുസ്സലാം എന്ന സൂഫി, പെരുമ്പടപ്പ് പുത്തൻപള്ളി അറബിക് കോളേജിൽ മുദർരിസായ അബ്ദുൽഹക്കീം മുസ്ലിയാർ (ബാഖവി) അബ്ദുറഹ്മാൻ, അബ്ദുല്ലക്കുട്ടി, ഇബ്രാഹീം എന്നീ ആൺമക്കളും ഫാത്തിമ, നഫീസ, റുഖിയ, സഫിയ എന്നീ പെൺമക്കളും. ഇവരിൽ റുഖിയ, ഇബ്രാഹീം, അബ്ദുറഹ്മാൻ എന്നിവർ മരണപ്പെട്ടിട്ടുണ്ട്.

## വഫാത്ത്

ഏകദേശം അരശതകത്തോളം വിജ്ഞാനപ്രഭ പകർന്ന ശേഷം ഉസ്താദ് വാർദ്ധക്യസഹജമായ അസുഖങ്ങൾക്കു വിധേയരായി. അതിനെതുടർന്ന് ഏഴ് കൊല്ലത്തോളം വീട്ടിൽ തന്നെ വിശ്രമിക്കുകയും ചെയ്തു. വിവിധ മസ്അലകളുമായി വരുന്നവർക്കെല്ലാം പരിഹാരം നൽകി ഇലാഹീ സാമീപ്യത്തിൽ മുഴുകിയിരിക്കുകയായിരുന്നു ഈ ഏഴു വർക്കാലം ശൈഖുന. പിന്നീട് ഒരു മാസത്തോളം രോഗം മൂർഛിക്കുകയും കുടുംബങ്ങൾ ഉസ്താദിനെതിരൂർ നേഴ്സിംഗ് ഹോമിൽ പ്രവേശിപ്പിക്കുകയും ചെയ്തു. ഏതാനും ദിവസങ്ങൾ അവിടെ ചികിത്സിച്ചെങ്കിലും രോഗം ഭേദമായില്ല. അതുകൊണ്ട് തന്നെ ഉസ്താദിനെകോഴിക്കോട്ടെ സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ഫലം തഥൈവ. അല്ലാഹുവിന്റെ അലംഘനീയമായ വിധി ആർക്കും തടുക്കാനാവില്ലല്ലോ. ഹിജ്റ 1405 ജുമാദൽ ആഖിറ: ഏഴിന് എ.ഡി. 1985 ഫെബ്രുവരി 28ന് വ്യാഴാഴ്ച ളുഹാ സമയത്ത് അതേ ആശുപത്രിയിൽവെച്ച് ശൈഖുനഎന്നെന്നേക്കുമായി നമ്മോട് വിട പറഞ്ഞു. ഇന്നാലില്ലാഹി........ ഏകദേശം 10 മണിയോടെ ജനാസ വീട്ടിലെത്തി. പണ്ഡിതരും സാധാരണക്കാരുമായ ജനസഞ്ചയം അവരുടെയൊക്കെയും എല്ലാമെല്ലാമായ, അത്താണിയായ ശൈഖുനയുടെ മരണാനന്തര കർമ്മങ്ങളിൽ പങ്കുകൊണ്ട് സായൂജ്യം നേടി. അന്നേദിവസം എത്തിച്ചേരാൻ കഴിയാത്തവർ തൊട്ടടുത്ത ദിവസങ്ങളിൽ ഓമച്ചപ്പുഴ പുത്തൻപള്ളിയിലെത്തിച്ചേർന്നു ദു:ഖം താങ്ങാനാവാതെ വിതുമ്പിക്കരഞ്ഞു. ശൈഖുനായുടെ മൂത്തമകൻ കുഞ്ഞു മുഹമ്മദ് ഫൈസി (ബാപ്പു മുസ്ലിയാർ)യാണ് ജനാസ നമസ്കാരത്തിന് നേതൃത്വം നൽകിയത്.

# റജുലാനി തഹാബ്ബാഫില്ലാഹ്

ഓമച്ചപ്പുഴ പുത്തൻപള്ളിയുടെ ഓരത്ത് കെട്ടിയു
യർത്തിയ ഭിത്തിക്കുള്ളിൽ രണ്ട് ഖബറുകൾ കാണാം. പടി
ഞ്ഞാറ് ഭാഗത്തുള്ളത് കരിങ്കപ്പാറ ഉസ്താദിന്റേതും തൊട്ട്
കിഴക്ക് ഭാഗത്തുള്ളത് മോല്യേരുപ്പാപ്പയുടേതുമാണ്. ഖബ
റുകൾക്ക് തണൽവിരിച്ച് പടർന്ന് പിടിച്ച ചെടിയൊരു
ക്കുന്ന പാശ്ചാതല ദൃശ്യംകൂടി കാണുമ്പോൾ 14 ശതക
ങ്ങൾക്കുമുമ്പ് സൗർ ഗുഹയിൽ നബി (സ്വ)യും സിദ്ധീഖ്
(റ) ഒരുമിച്ചിരുന്ന ദൃശ്യം, മദീനമുനവ്വറയിലെ ഹുജ്റത്തു
ശ്ശരീഫയിൽ തിരുനബി (സ്വ)യുടെ ചാരേ സിദ്ധീഖ് (റ)
അന്തിയുറങ്ങുന്ന ഈറനണിയിക്കുന്ന ചിത്രം ഓർമവരാ
തിരിക്കില്ല. അതെ, കാലങ്ങൾക്കിപ്പുറം തിരുനബി
(സ്വ)യും അബൂബക്കർ സിദ്ധീഖ് (റ)വും തീർത്ത
ആത്മാർത്ഥമായ സ്നേഹബന്ധത്തിന്റെ ഒരു നിഷ്കളങ്ക
പുനരാവിഷ്കാരമായിരുന്നു അതേ പേരുകൾകൊണ്ടനു
ഗ്രഹീതരായ ഈ രണ്ട് മഹാത്മാക്കൾ തമ്മിലുണ്ടായിരു
ന്നത്.

താനൂർ ഇസ്ലാഹുൽ ഉലൂമിൽ പാങ്ങിൽ അഹ്മ
ദ്കുട്ടി മുസ്ലിയാരുടെയും ഇരുമ്പാലശ്ശേരി ഉസ്താ
ദിന്റെയും ദർസിൽ പഠിക്കുന്ന കാലത്ത് തന്നെ ഇരുവരും
ജ്യേഷ്ഠാനുജന്മാരെപോലെയായിരുന്നു. കിഴക്കുനിന്ന്
ഒരു കറുത്തകുട്ടിയും വെളുത്തകുട്ടിയും വരാനുണ്ട്. അവ
രെത്തിയാലേ ക്ലാസ്സുകൾ തുടങ്ങൂ. ഇതായിരുന്നു ഉസ്താ
ദുമാരുടെ നിലപാട്. ഇരുവരെയും സൂക്ഷിക്കണം (പേടി
ക്കണം) എന്ന് ഉസ്താദുമാർ പറയാറുണ്ടത്രെ. ഓമച്ചപ്പുഴ
താഴെ പള്ളിയിൽ മോല്യേരുപ്പാപ്പ ദർസ് നടത്തുന്ന സമ
യം. എല്ലാം ഉസ്താദിനോട് കൂടിയാലോചിച്ചതിന്
ശേഷമേ ചെയ്യാറുണ്ടായിരുന്നുള്ളൂ. ചെലൂരിൽ നിന്ന് ഓമ
ച്ചപ്പുഴയിലേക്ക് ദർസ് മാറുമ്പോൾ ശൈഖുനപറഞ്ഞത്
"എനിക്ക് ദർസ് മാറാൻ യാതൊരു കാരണവുമില്ല. പക്ഷേ
എന്റെ ഉപ്പായുടെ സ്ഥാനത്താണ് മോല്യേരുപ്പാപ്പ. ആ
ക്ഷണം എനിക്ക് നിരസിക്കാൻ കഴിയില്ല" എന്നായിരുന്നു.
ശൈഖുനയുടെ മൂത്തമകളുടെ കല്ല്യാണത്തിന് എല്ലാവിധ
ഒരുക്കങ്ങളും സഹായങ്ങളും ചെയ്തത് മോല്യേരു
പ്പാപ്പയായിരുന്നു. വീടിന്റെ ചുറ്റുമതിൽവരെ പണികഴിപ്പി
ച്ചത് മോല്യേരുപ്പാപ്പയായിരുന്നു. ശൈഖുനതാനൂരിൽ
പഠിക്കുന്ന കാലത്ത് ബോംബേയിലേക്ക് ബന്നാനിക്ക്
എഴുതി. തപാൽമാർഗ്ഗം കിതാബ് താനൂരിലെത്തി.

പോസ്റ്റോഫീസിൽ കിതാബെത്തിയ വിവരം ശൈഖു നാക്ക് കിട്ടി. പക്ഷെ, കിതാബിനടക്കാനുള്ള കാശ് ലഭി ക്കാൻ ശൈഖുനവിചാരിച്ചിരുന്ന മാർഗങ്ങളൊന്നും ശരി യായില്ല.

സ്വന്തം വിഷമം മറ്റൊരാളെ അറിയിക്കുന്ന സ്വഭാവം ശൈഖുനാക്ക് ഒരു കാലത്തുമുണ്ടായിട്ടില്ല. കിതാബ് മടങ്ങിപ്പോകാനുള്ള സമയമടുത്തിട്ടും കൈപ റ്റാൻ കഴിഞ്ഞില്ല. ഒടുവിൽ കിതാബ് ഉടനെകൈപ്പറ്റിയി ല്ലെങ്കിൽ നാളെ മടങ്ങിപ്പോകുമെന്ന വിവരമറിഞ്ഞപ്പോൾ ശൈഖുനായുടെ മുഖം വിവർണമായി. വലിയകുളങ്ങര പള്ളിയുടെ വടക്കെ ചെരുവിലേക്ക് കടന്ന് കൊണ്ട് ദു:ഖത്തോടെ അങ്ങുമിങ്ങും നടക്കുന്ന ശൈഖുനയെ അവരോട് കൂടെ പഠിച്ചിരുന്ന മഖ്ദൂം കുടുംബത്തിൽപെട്ട മോനുട്ടി മുസ്‌ലിയാർ കണ്ടു. പ്രത്യേക മുഖഭാവത്തിൽ അസാധാരണ രൂപത്തിൽ നടക്കുന്ന ശൈഖുനായെ കണ്ട പ്പോൾ മോനുട്ടി മുസ്‌ലിയാർ അടുത്തുചെന്നു വിവരമന്വേ ഷിച്ചു. ആദ്യം പറയാൻ മടിച്ചെങ്കിലും പിന്നീട് പറഞ്ഞു. താനൂരിൽ കൂടുതൽ സ്വാധീനവും പ്രവർത്തനപരിചയ വുമുള്ള മോനുട്ടി മുസ്‌ലിയാർ അതിന് പരിഹാരമുണ്ടാ ക്കുന്നതിന് വേണ്ടി പരിശ്രമിക്കുന്നതിന് മുമ്പ് തന്നെ ശൈഖുനായെ വിളിച്ചുകൊണ്ട് ഒരു ശിപായി മുറ്റത്ത് നിൽക്കുന്നു. വന്നുനോക്കുമ്പോൾ ബോംബേക്കടുത്ത കല്ല്യാണി എന്ന സ്ഥലത്ത് നിന്ന് ഹാഫിള് അബൂബക്കർ കുട്ടി മുസ്‌ലിയാർ അയച്ച മണിയോർഡറുമായി വന്ന താണ് ശിപായി. അവർണ്ണനീയമായ സന്തോഷത്തോടെ പണം വാങ്ങി കിതാബ് വീണ്ടെടുത്തു. ഇതുപോലെയുള്ള സംഭവങ്ങൾ അവർക്കിടയിൽ നടന്നത് നിരവധിയാണ്.

വഫാത്തിന് ശേഷവും ആ ആത്മബന്ധം തുടരു കയും ചെയ്യുന്നു. വഫാത്തിന്ശേഷമുള്ള ഈ അപൂർവ്വ സംഗമത്തിന് ഹേതുകമായ വസ്തുതകളെക്കുറിച്ച് ഉസ്താദിന്റെ സഹോദരീപുത്രൻ ബീരാൻ മുസ്‌ലിയാ രുടെ വാക്കുകൾ " ഉസ്താദിന്റെ ഖബർ ഓമച്ചപ്പുഴയിൽ അവിടുത്തെ ഹബീബിനോട് കൂടെയാകാൻ കാരണങ്ങൾ പലതാണ്. കരിങ്കപ്പാറ പള്ളിയുടെ ഖിബ്‌ലയുടെ ദിശക്ക് വ്യതിയാനം വരുത്തിയാലേ ശാഫിഈ മദ്ഹബിലെ മുഅ്തമദി (പ്രബലാഭിപ്രായം)നോട് യോജിക്കൂ. പള്ളി പൊളിച്ച് നന്നാക്കാൻ തീരുമാനമെടുത്ത സ്ഥിതിക്ക് അത് ശരിയാക്കണമെന്ന് ഉസ്താദ് പലരോടും ആവശ്യപ്പെട്ടതാ ണ്. പക്ഷേ ആ ഫത്‌വകളൊന്നും സ്വീകരിക്കാൻ ബന്ധ പ്പെട്ടവരിൽ ചിലർ തയ്യാറായില്ല. തദവസരത്തിൽ ഉസ്താ

മെന്നോട് പറഞ്ഞു. ശറഇന്റെ കാര്യം പറഞ്ഞിട്ടൊന്നും സ്വീകരിക്കാത്ത ഈ നാട്ടിൽ എന്നെ ഖബറടക്കുന്നത് എനിക്കിഷ്ടമില്ല. അതുകൊണ്ട് എനിക്ക് പറ്റിയ സ്ഥലം നീ കണ്ടെത്തണം. ഞാൻ അതേറ്റെടുക്കുകയും പറ്റിയ സ്ഥലം കണ്ടെത്തുകയും ചെയ്തു. ഇടക്ക് ഞാൻ ഉസ്താദിനോട് ചോദിച്ചു. പുത്തൻപള്ളിയിലെ മഖ്ബറയിൽ ഖബറടക്കപ്പെടുന്ന വിഷയത്തിൽ മോല്യേരുപ്പാപ്പയുമായി വല്ല കരാറിലുമേർപ്പെട്ടിട്ടുണ്ടോ? ഉസ്താദ് പറഞ്ഞു. 'മോല്യേരുപ്പാപ്പക്ക് ഖബറിനുള്ള സ്ഥലം ഞാൻ കാണിച്ചു കൊടുത്തെന്നല്ലാതെ കരാറൊന്നും ഉണ്ടാക്കിയിട്ടില്ല. ഞങ്ങൾ രണ്ടുപേരും ഒരു ദിവസം പള്ളിയുടെ മുറ്റത്ത് നിൽക്കുമ്പോൾ മോല്യേരുപ്പാപ്പ എന്നോട് പറഞ്ഞു: "ഇവിടെ കിടക്കാൻ നല്ല സ്ഥലമാണ്". അദ്ദേഹത്തിന് അങ്ങനെയൊരാഗ്രഹം ഉള്ളതുകൊണ്ടായിരിക്കാം ഓമച്ചപ്പുഴ താഴെ പള്ളിയുടെ പരിസരത്ത് ഖബർ കുഴിച്ചപ്പോൾ മൂടുകല്ല് കണ്ടത്. രണ്ട് സ്ഥലങ്ങളിൽ കുഴിച്ചപ്പോഴും മൂടുകല്ല് കണ്ടപ്പോൾ പുത്തൻപള്ളിയിൽ വന്ന് അവർ ഇക്കാര്യം എന്നോട് പറഞ്ഞു. മോല്യേരുപ്പാപ്പ എന്നോട് പറഞ്ഞ കാര്യം അവരോടുണർത്തുകയും പുത്തൻപള്ളിയിൽ തന്നെ ഖബറടക്കാൻ തീരുമാനിക്കുകയും ചെയ്തു. ആ സമയത്ത് എന്റെ കാര്യം ഒന്നും പറഞ്ഞിട്ടില്ല. അതുകൊണ്ട് നീ അങ്ങോട്ട് ചോദിക്കേണ്ട. പുത്തൻപള്ളിയിൽ തന്നെ ഖബറടക്കാമെന്ന് അവരിങ്ങോട്ട് പറഞ്ഞാൽ അത് സമ്മതിക്കണം. പിന്നെ മറ്റുസ്ഥലങ്ങൾ നോക്കേണ്ടതില്ല'.

കുറച്ച്കാലം കഴിഞ്ഞപ്പോൾ ഉസ്താദിന്റെ അസുഖം മൂർഛിക്കുകയും തിരൂരിൽ നിന്ന് കോഴിക്കോട് ഹോസ്പിറ്റലിലേക്ക് മാറ്റാൻ തീരുമാനിക്കുകയും ചെയ്തു. ആ സമയത്ത് മുഹമ്മദ് കുട്ടി മുസ്‌ലിയാരും ഹൈദ്രസ് ഹാജിയും എന്റെ അടുത്തേക്ക് ആളെയയച്ചു. തിരൂരിൽ ചെന്നപ്പോൾ എന്നോടവർ പറഞ്ഞു. ഉസ്താദിന് സുഖക്കേട് കൂടുതലാണ്. അതുകൊണ്ട് ഖബറിനെക്കുറിച്ച് വല്ലതും പറഞ്ഞിട്ടുണ്ടോയെന്ന് ചോദിക്കാനാണ് വിളിച്ചത്. ഉസ്താദിന്റെ ആഗ്രഹമനുസരിച്ച് ഖബറടക്കത്തിന് പുതിയ സ്ഥലം കണ്ടെത്തിയ വിവരം ഞാൻ അറിയിച്ചു. മോല്യേരുപ്പാപ്പയുടെ മകൻ മുഹമ്മദ് കുട്ടി മുസ്‌ലിയാർ എന്നോട് പറഞ്ഞു. 'എന്റെ ഉപ്പയുടെ അരികെ ഉസ്താദിനെഖബറടക്കം ചെയ്യണം. അതിന് നിങ്ങൾ അനുമതി തരണം'. അങ്ങിനെഉസ്താദിന്റെ മനസ്സിലെ ആഗ്രഹം പോലെ അവിടുത്തെ ഹബീബിന്റെയടുത്ത് വിശ്രമിക്കാനുള്ള സാഹചര്യങ്ങളൊരുങ്ങി".

# ശൈഖുനാ
# ആത്മീയതയുടെ പര്യായം

സയ്യിദ് യൂസുഫുൽ ബുഖാരി വൈലത്തൂർ

1969-70 കാലയളവിലാണ് കരിങ്കപ്പാറ ഉസതാദിനെകുറിച്ച് ഞാൻ കേൾക്കാനിടയായത്. നേരിട്ടു ബന്ധപ്പെടാതെ ബന്ധമുള്ള ചിലരുടെ സംസാരത്തിൽ നിന്നാണ് കാര്യങ്ങൾ മനസ്സിലാക്കി തുടങ്ങിയത്. അന്നു മുതൽ അദ്ദേഹത്തെ കാണമെന്ന മോഹം ഉദിച്ചു. പൊതു വേദികളിലോ സമ്മേളനസ്ഥലങ്ങളിലോ വച്ചുകാണാനുള്ള അവസരമുണ്ടാകാറുമില്ല. അതിലൊക്കെ മറ്റുള്ളവരെ പോലെ ഉസ്താദ് പ്രത്യക്ഷപ്പെടാറില്ല. വീട്ടിൽ നിന്നിറങ്ങിയാൽ ദറസ് എവിടെയാണോ അങ്ങോട്ടു പോകുന്നതും അവിടെ നിന്ന് വല്ലപ്പോഴുമൊക്കെ വൈലത്തൂർ വഴി ടാക്സിക്ക് വീട്ടിലേക്ക് പോകുന്നതും ദൃഷ്ടിയിൽ പെട്ടിട്ടുണ്ട്. മറ്റാരും കൂടെയുണ്ടാകാറുമില്ല.

അക്കാലത്ത് 3രൂപ കൊടുത്താൽ തിരൂരിൽ നിന്ന് വൈലത്തൂരെത്തും. വൈലത്തൂരിൽ നിന്ന് ഓമച്ചപ്പുഴക്ക് 25 രൂപ കൊടുക്കണം. അങ്ങനെയായിരുന്നു അക്കാലത്തെ സഞ്ചാര മാധ്യമങ്ങൾ. യാത്ര വളരെ ക്ലേശകരമായിരുന്നു. കറന്റില്ല, ഓട്ടോകളില്ല, ബസ്സുകളൊന്നും ഉൾപ്രദേശങ്ങളിലേക്കില്ല. അക്കാലത്ത് ഉസ്താദ് കാറിലാണ് പോയിരുന്നതും വന്നിരുന്നതും എന്നാണ് ഞാൻ മനസിലാക്കിയിട്ടുള്ളത്. വഴിയോരങ്ങളിലൊന്നും കാണപ്പെട്ടിട്ടില്ല. യാത്രയിലോ മറ്റോ ആരെങ്കിലുമായി കൂടി നിന്ന് സംസാരിക്കുന്നതും കണ്ടിട്ടില്ല. സ്വന്തം ആവശ്യങ്ങൾക്ക് മറ്റൊരാളെ സമീപിക്കുന്നത് കണ്ടിട്ടുമില്ല കേട്ടിട്ടുമില്ല. ദറസ് നടത്തിയ

ഒരു സ്ഥലത്തും ശമ്പളം പറയുകയോ മറ്റുനിബന്ധനകൾ വെക്കുകയോ ചെയ്തതായി കേട്ടിട്ടില്ല. ഒരു നിലക്കും അദ്ദേഹത്തിനുള്ള ഗുണമേന്മകൾ പരസ്യമായി അറിയാൻ ഒരു മേഖലയും വേദിയുമുണ്ടായിട്ടില്ല. എല്ലാവർക്കും അവരുടെ മേന്മകളും വിശേഷണങ്ങളും അറിയാം. കാര്യമായൊരു മഹാനാണെന്ന അറിവ് എല്ലാവർക്കുമുണ്ട്. പക്ഷേ ഇടപഴകാൻ അവസരമില്ല.

നേരിട്ട് ഉസ്താദിനെകണ്ടവരിൽ നിന്നും മറ്റുമായി ലഭിച്ച ഇക്കാര്യങ്ങളിൽ നിന്നും ഉസ്താദിനെകാണാനുള്ള ആഗ്രഹം ശക്തമായിരിക്കേയാണ് അജ്മീറിൽ നിന്ന് വന്ന വൈലത്തൂർ സ്വദേശി തന്റെ അനുഭവം വിവരിച്ചത് ഞാനറിയാനിടായായത്. അതിപ്രകാരം; അദ്ദേഹത്തിന് വലിയ മുസ്വീബത്തുകൾ ബാധിക്കുകയും രക്ഷയില്ലാതെ അലഞ്ഞ് അവസാനം അഭയം ലഭിച്ചത് ശൈഖുനായിലായിരുന്നു. എല്ലാ കാര്യങ്ങളും ഉസ്താദിനോട് തുറന്ന് പറഞ്ഞു. ഏതാനും ദിക്റുകൾ ചൊല്ലാൻ കല്പിച്ചു. അയാൾ തന്നെ ബാധിച്ച വിപത്തുകിളിൽ നിന്നൊക്കെ രക്ഷപ്പെടുകയും സന്തോഷം തിരിച്ച് കിട്ടുകയും ചെയ്തു. പിന്നീട് അജ്മീരിൽ സിയാറത്തിന് പോയപ്പോൾ അവിടെ നിന്ന് ശൈഖ് ചിശ്തി(റ) യുമായി സ്വപ്നത്തിലുണ്ടായ ഒരു കാര്യവും ഇദ്ദേഹം വിവരിച്ചു. തന്റെ കഷ്ടാരിഷ്ടതകൾ ശൈഖവർകളുടെ മുമ്പിൽ അവതരിപ്പിച്ചപ്പോൾ നിങ്ങൾക്കു ദിക്റുകൾ ചൊല്ലാൻ തന്ന അതേ സ്ഥലത്ത് ചെന്ന് ബാക്കി ചോദിച്ചു വാങ്ങുക എന്നായിരുന്നു ശൈഖ് ചിശ്തി(റ) പ്രത്യുത്തരം നൽകിയത്. അദ്ദേഹം തിരിച്ച് ഉസ്താദിന്റെ സന്നിധിയിലെത്തുകയും ഉസ്താദ് ബാക്കി നിർദ്ദേശിക്കുകയും ചെയ്തു. ഈ സംസാരത്തിൽ നിന്നാണ് ഉസ്താദിന് ബാഹ്യ ചുറ്റുപാടുകളിൽ മുത്തുനബി പഠിപ്പിച്ച സ്വഭാവ ശൈലികളിൽ നിന്ന് ഒരന്തരവുമില്ലാത്ത സ്വഭാവ വൈശിഷ്ട്യങ്ങളുണ്ടെന്നും അതിലുപരി എല്ലാ വിജ്ഞാനശാഖകളിലും എല്ലാ മദ്ഹബുകളിലും അഗാധ വിജ്ഞാനമുണ്ടെന്നും എനിക്ക് കൂടുതൽ ബോധ്യമായത്. ചില പ്രധാനകിതാബുകൾക്ക് അദ്ദേഹം എഴുതിയ ശർഹുകളിൽ നിന്നും വ്യാഖ്യാനങ്ങളിൽ നിന്നും സമുദ്രവിജ്ഞാനമുള്ളവരാണ് ഉസ്താദെന്ന് മനസ്സിലാക്കാനും കഴിഞ്ഞു. ചിശ്തി തങ്ങളുടെ ആശീർവാദവും അയാൾ തിരിച്ചുവന്നപ്പോൾ ഉസ്താദ് ബാക്കി ദിക്റുകൾ കൊടുത്തതും കൂടിയറിഞ്ഞപ്പോൾ ബാഹ്യമായി മനസിലാക്കാൻ കഴിയാത്ത ഉന്നതമായ

സ്ഥാനം ഇദ്ദേഹത്തിനുണ്ടെന്ന് എനിക്കു ബോധ്യപ്പെട്ടു. ഉസ്താദിന് ഫുനൂനുകളിലുള്ള വിജ്ഞാനം പരക്കേ അറിയപ്പെട്ടിരുന്നെങ്കിലും ആത്മീയലോകത്ത് ഒരുന്നത സ്ഥാനം അലങ്കരിക്കുന്ന വ്യക്തിയാണിദ്ദേഹമെന്നതിന് ചിശതി(റ)യുടെ നിർദ്ദേശം വഴിതെളിയിക്കുകയായിരുന്നു. മാത്രമല്ല അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾക്കെതിര് കാണിച്ച പലർക്കും അനുഭവിക്കേണ്ടിവന്ന ദുഷ്യഫലങ്ങളെക്കുറിച്ചും ഞാനറിയാനിടയായി. ഖുതുബ ഓതരുതെന്ന് പറഞ്ഞപ്പോൾ അതംഗീകരിക്കാതെ ഓതാൻ തുനിഞ്ഞയാൾ ഭ്രാന്തനായി മാറിയത് ഇതിന്നൊരു ഉദാഹരണം മാത്രം.

ശൈഖുനായുടെ ഏറ്റവും വലിയ ഗുണങ്ങളിലൊന്നായി ഞാൻ മനസ്സിലാക്കിയിട്ടുള്ളത് ഒരാളെക്കുറിച്ച് ഒരു ആരോപണം ഉന്നയിക്കപ്പെട്ടാൽ അങ്ങനെയൊക്കെ അയാൾ ചെയ്യുമോ, അങ്ങനെയൊക്കെ പറയുമോ? എന്ന സൂക്ഷമതയുടെ ചോദ്യം മാത്രമാണ് ഉസ്താദിന്റെ ഭാഗത്തു നിന്നുണ്ടാവുക. അവനങ്ങനെചെയ്തുവല്ലേ എന്ന ഇഖ്റാറിന്റെ (അംഗീകാരരൂപത്തിലുള്ള) പ്രതികരണം ഉസ്താദിൽ നിന്നുണ്ടായിട്ടില്ല. കാരണം ഉസ്താദ് നേരിട്ടനുഭവിക്കാത്ത സംഭവമാണല്ലോ. അനുഭവത്തിലുള്ള കാര്യമാണെങ്കിൽ തന്നെ മറ്റൊരാൾക്കു മാനഹാനിയുണ്ടാകുന്ന വിധം അതു പരസ്യപ്പെടുത്തുന്ന രീതി ഉസ്താദിന്റെ ഭാഗത്തു നിന്ന് കേൾക്കാനേകഴിഞ്ഞിട്ടില്ല. ഒരിക്കൽ ഉസ്താദ് കൂട്ടുകാരനോടൊപ്പം ഹദ്ദാദിന്റെ ഇജാസത്തിനായി കുതുബിയെ സമീപിച്ചു. കുതുബി ഉസ്താദ് ഇരുവർക്കും ഹദ്ദാദ് ചൊല്ലാനുള്ള ഇജാസത്ത് കൊടുത്തു. അതോടൊപ്പം ഹദ്ദാദിന്റെ ഇജാസത്ത് മറ്റുള്ളവർക്കു കൊടുക്കാനുള്ള അനുമതി കൂടി ശൈഖുനാക്ക് ലഭിച്ചു. ഞാൻ ചോദിച്ചു: അതാരായിരുന്നു കൂടെയുണ്ടായിരുന്നത്? ഉസ്താദ് പറഞ്ഞു : ലാ തസ്അൽഹു (അതു നിങ്ങൾ ചോദിക്കേണ്ട നിങ്ങൾക്കറിയേണ്ട വിഷയമല്ല.) അതോടെ മറുപടിയും തീർന്നു.

ഇത്രയുമായപ്പോഴേക്കും ഉസ്താദുമായി അടുത്തിടപഴകാൻ ഞാനാഗ്രഹിക്കുകയും ഓമച്ചപ്പുഴ പുത്തൻ പള്ളിയിലെത്തുകയും ചെയ്തു.ചെന്നപ്പോൾ ഉസ്താദ് അസ്വർ നിസ്ക്കാരത്തിനായി വുളൂഅ് എടുക്കുകയായിരുന്നു. വൈലത്തൂരുനിന്ന് യൂസുഫ് കോയതങ്ങൾ കാണാൻ വന്നിട്ടുണ്ട് എന്നകാര്യം പറയാൻ ശിഷ്യനായ തിരൂരങ്ങാടി ഹസൻ മുസ്‌ലിയാരോട് പറഞ്ഞു. ഹസൻ

മുസ്‌ലിയാർക്ക് നേരിട്ടു പറയാൻ ചെറിയൊരു ധൈര്യക്കു
റവ്. ഏതായാലും റൂമിൽ കിതാബ് നോക്കുന്ന ഉസ്താദ്
തലയുയർത്തിയ നേരത്ത് എന്നെ കണ്ടു. ഉടനെറൂമിലുള്ള
ശിഷ്യനോട് പുറത്തു പോകാൻ പറഞ്ഞ് എന്റെ കൈപി
ടിച്ച് മുസാഫഹത്ത് ചെയ്ത് സ്വീകരിച്ചിരുത്തി. ഞാൻ
വന്ന കാര്യങ്ങൾ ഉസ്താദിനോട് പറയാൻ തുടങ്ങി. എനി
ക്കുള്ള ത്വരീഖത്തുകൾ വിശദീകരിച്ചശേഷം അവിടുത്തെ
സന്നിധിയിൽ നിന്നു ത്വരീഖത്തു സ്വീകരിക്കാനാണ് വന്ന
തെന്നു പറഞ്ഞു. അപ്പോൾ ഉസ്താദ് പറഞ്ഞു: ഞാൻ
പുത്തൻ പള്ളിയിൽ ദർസ് നടത്തുമ്പോൾ കൂട്ടായി, ചട്ടി
ക്കൽ അബ്ദുല്ലക്കുട്ടി മുസ്‌ലിയാരെ കാണാൻ വേണ്ടി
പോയി. ആറ്റിങ്ങൽ ഒരു ഗുഹയിലായിരുന്നു അദ്ദേഹ
ത്തിന്റെ വാസം. എന്നെക്കണ്ടയുടനെകെട്ടിപ്പിടിച്ച് ആശ്ലേ
ഷിച്ചിട്ടു പറഞ്ഞു. എല്ലാം എന്റെ കയ്യിലുണ്ട്. മറ്റെവി
ടെയും പോകേണ്ടതില്ല. നിങ്ങൾക്ക് തദ്‌രീസിന്റെയും
ത്വൽസമാത്തിന്റെയും എല്ലാ ത്വരീഖത്തുകളുടെയും
ജുല്ലുൽ വളാഇഫ് കൊണ്ട് അമൽ ചെയ്യാനും ചെയ്യിക്കാ
നുമുള്ള ഇജാസത്ത് എന്റെ മശാഇഖുമാർ തന്നത് പോലെ
നിങ്ങൾക്ക് ഞാൻ തന്നിരിക്കുന്നു.

ശൈഖുനാ തുടർന്നു "സുമ്മിന്റെ" ഇജാസത്തി
നായി വാളക്കുളം കോയക്കുട്ടി മുസ്‌ലിയാരെ (അബ്ദുൽ
ബാരി മുസ്‌ലിയാരുടെ പിതാവ് ) സമീപിച്ചു. അദ്ദേഹം പറ
ഞ്ഞു. എന്റെ കൈയ്യിൽ സുമ്മിന്റെ ഇജാസത്ത് എന്നി
ങ്ങനെപ്രത്യേകമൊരു ഇജാസത്തല്ല ഉള്ളത്. രിഫാഈ
ത്വരീഖത്താണ് എന്റെ സുമ്മിന്റെ ഇജാസത്ത്. അതുവാ
ങ്ങാൻ നിങ്ങൾ തയ്യാറുണ്ടോ? അങ്ങനെഅദ്ദേഹത്തിൽ
നിന്ന് രിഫാഈ ത്വരീഖത്ത് സ്വീകരിച്ചു. കാലങ്ങൾ
കഴിഞ്ഞ് അദ്ദേഹത്തിന്റെ മകൻ അബ്ദുൽ ബാരി മുസ്‌ലി
യാരെ ഞാൻ സമീപിച്ചു. അദ്ദേഹമെന്നോട് പറഞ്ഞു:
എനിക്ക് എന്റെ പിതാവിൽ നിന്നുള്ള ഇജാസത്തുകൾ
മാത്രമാണുള്ളത്. അത് എനിക്കെന്റെ പിതാവ് തന്നതു
പോലെ നിങ്ങൾക്കും ഞാൻ തന്നിരിക്കുന്നു. ഇരിമ്പാല
ശ്ശേരി കുഞ്ഞഹമ്മദ് മുസ്സ്ലിയാരെ പോലുള്ള ഒരുപാട്
ശൈഖുമാർ ശൈഖുനാക്കുണ്ടെങ്കിലും അതെല്ലാം
വീണ്ടും വീണ്ടും തിരക്കുന്നത് അദബുകേടാകുമെന്ന് മന
സ്സിലാക്കി ഞാൻ ചോദിച്ചിട്ടില്ല. ജുല്ലുൽ വളാഇഫിന്റെ
ഇജാസത്തു എനിക്കുതന്നപ്പോൾ ഞാൻ ചോദിച്ചു,
അതിനു എന്റെ കൈയ്യിൽ വളീഫകളില്ലല്ലോ, ശൈഖുനാ
പറഞ്ഞു. ഒരോ മശാഇഖുമാരും അവരവരുടെ ത്വരീഖത്തു

കളുടെ വളീഫകളും നിബന്ധനകളും പ്രസ്തുത മഹാന്മാരുടെ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ചുചെയ്താൽ മതി. എനിക്ക് എന്റെ ശൈഖ് ഇജാസത്ത് തന്നിട്ടുള്ളത് ഇങ്ങനെയാണ്. ഇതിന്റെ സിൽസിലയെ കുറിച്ചു ചോദിച്ചപ്പോൾ 'നിങ്ങൾക്കു തന്നത് ഞാനാണല്ലോ, ഞാൻ രേഖപ്പെടുത്തിയിട്ടുണ്ട് . നിങ്ങൾ അതു നോക്കി പിന്നീട് എഴുതിയെടുത്താൽ മതി' എന്നായിരുന്നു ഉസ്താദിന്റെ പ്രതികരണം. പക്ഷേ എനിക്ക് അതെഴുതിയെടുക്കാൻ സൗകര്യം ലഭിച്ചില്ല.

ഞാനറിഞ്ഞിടത്തോളം ആ കാലത്ത് പല വാതിലുകളുണ്ടെങ്കിലും വിജ്ഞാനത്തിലും സൂക്ഷ്മതയിലുമെല്ലാം ഈ വാതിലിനൊത്ത ഒരു വാതിൽ ഉണ്ടായിരുന്നില്ല എന്നു തന്നെ പറയാം. ആരോടു ചോദിച്ചാലും അൽഅമീൻ, ജാതിമത ഭേദമില്ലാതെ എല്ലാവരും പറയുന്നു, സ്വാലിഹായ മനുഷ്യൻ! ആരോടും ദേഷ്യമില്ലാത്തവർ, ആർക്കും വിദ്വേഷമില്ലാത്തിവർ, അതായിരുന്നു കരിങ്കപ്പാറ ഉസ്താദ്. കരിങ്കപ്പാറ നിവാസിയായ ഒരു സുഹൃത്ത് മഹാനായ ആലുവ അബുബക്കർ മുസ്ലിയാരെ കാണാൻ ചെന്നപ്പോൾ അദ്ദേഹം ചോദിച്ചത് 'ശൈഖുനാ' (ഉദ്ദേശിച്ചത് കരിങ്കപ്പാറ ഉസ്താദിനെ) എവിടെയാണുള്ളത് എന്നായിരുന്നു. ആലുവാ അബുബക്കർ മുസ്ലിയാർ കരിങ്കപ്പാറ ഉസ്താദിനെശൈഖുനാ എന്നു വിശേഷിപ്പിക്കാൻ കാരണം ഇതായിരിക്കാം; ചട്ടിക്കൽ അബ്ദുല്ലക്കുട്ടി മുസ്ലിയാരുടെ ശിഷ്യനാണ് ആലുവായി എന്ന് ഞാൻ മനസ്സിലാക്കുന്നു ഇതിന് പലരേഖകളുമുണ്ട്. ഇരുവരും ഒന്നിച്ച് നടക്കുമ്പോൾ ആലുവായി പിന്നിലും ചട്ടിക്കൽ മുന്നിലും നടന്നതു കണ്ടവർ ഇന്നും പുറത്തൂരിലുണ്ട്. മാത്രമല്ല ചട്ടിക്കലിന്റെ നിർദ്ദേശപ്രകാരമാണ് ആലുവായ് കല്യാണം കഴിച്ചത്. മഹ്റിനു സഹായിച്ചത് വരെ ചട്ടിക്കലായിരുന്നു. അദ്ദേഹം കണ്ടമാത്രയിൽ ജുല്ലുൽ വളാഇഫിന്റെ ഇജാസത്തുകൊടുത്ത മഹാനായതു കൊണ്ടായിരിക്കണം കരിങ്കപ്പാറ ഉസ്താദിനെകുറിച്ച് അദേഹം ഇങ്ങനെവിശേഷിപ്പിച്ചത്. ത്വരീഖത്തിന്റെ മറവിൽ വ്യാജലോബികൾ വിലസുന്ന ഇക്കാലത്ത് ശരീഅത്തിന്റെയും ത്വരീഖത്തിന്റെയുമെല്ലാം നിറകുടമായ ശൈഖുനായുടെ ശഫാഅത്ത് നൽകി അല്ലാഹു നമ്മെ അനുഗ്രഹിക്കട്ടെ. ■

# ഇബാറത്തുകളുടെ കള്ളിതിരിഞ്ഞ മഹാൻ

**തിരൂരങ്ങാടി ബാപ്പു മുസ്‌ലിയാർ**

അറിവ് വിശ്വാസിയുടെ മാർഗദർശിയാണ്. അതുനേടിയെടുക്കാൻ കാതങ്ങൾ താണ്ടുന്നതോ വർഷങ്ങൾ കൊഴിഞ്ഞുപോകുന്നതോ വിശ്വാസിക്ക് തടസ്സമാകരുതെന്നാണ് തിരുനബി (സ്വ) ആഹ്വാനം ചെയ്തിട്ടുള്ളത്. പൈശാചികദുർബോധനങ്ങളിൽ നിന്നു മുക്തരാകാനും സങ്കുചിതമായ വിചാരധാരകളോടും അന്ധവിശ്വാസങ്ങളോടും വിടചൊല്ലി മൂല്യങ്ങളുടെ യഥാർത്ഥ വാഹകരാകാനും മനുഷ്യനെപാകപ്പെടുത്തിയെടുക്കുന്നത് അവൻ ആർജിച്ചെടുത്ത വിജ്ഞാനം മാത്രമാണ്. അറിവ് നേടാതെ ജീവിതം മുഴുവനും അല്ലാഹുവിന് ഇബാദത്തിനായി ചെലവഴിച്ച ഒരു ആബിദ് നിർവ്വഹിക്കുന്ന ആയിരം റക്അത്ത് നിസ്കാരത്തേക്കാൾ മഹത്വമുള്ളത് ഒരു ജ്ഞാനി നിർവ്വഹിക്കുന്ന ഒരു റക്അത്തിനാണെന്ന് കുറിക്കുന്ന പ്രവാചകാധ്യാപനങ്ങളും ഒരു യഥാർത്ഥ പണ്ഡിതന്റെ പദവികളിലേക്കാണ് വിരൽ ചൂണ്ടുന്നത്.

അറിവനുസരിച്ച് അമലും വർധിക്കുമ്പോഴാണ് ഒരാൾ യഥാർത്ഥ പണ്ഡിതനാവുന്നത്. വാക്കും

പ്രവർത്തിയും തമ്മിൽ അന്തരമില്ലാതാക്കുക വഴി ഇസ്‌ലാ
മിനെജീവിതത്തിലൂടെ പരാവർത്തനം ചെയ്യുന്നവരാണ
വർ. വിശുദ്ധ ഇസ്‌ലാം കൊളുത്തിവെച്ച നന്മയുടെ
പ്രകാശം കെടാതെ നിലനിന്നത് അറിവും ഇബാദത്തും
ഒരുപോലെ മേളിച്ച ഇത്തരം പണ്ഡിതരുടെ അശ്രാന്തപരി
ശ്രമം കൊണ്ടായിരുന്നു. ഈ പണ്ഡിത ശ്രേണിയിലെ
അവിസ്മരണീയ വ്യക്തിത്വമായിരുന്നു മഹാനായ കരിങ്ക
പ്പാറ ഉസ്താദ്. അല്ലാഹു ഒരാളെക്കൊണ്ട് വലിയ നന്മയു
ദ്ദേശിച്ചിട്ടുണ്ടെങ്കിൽ അയാളെ ഒരു പണ്ഡിതനാക്കുമെന്ന
തിരു നബി (സ്വ) യുടെ പ്രഖ്യാപനത്തിന് ഉസ്താദിന്റെ
ജീവിതം തന്നെ തെളിവാണ്. ഉസ്താദിന്റെ ശിഷ്യത്വം
സ്വീകരിക്കാൻ ഈ വിനീതനു ഭാഗ്യം ലഭിച്ചിട്ടുണ്ട്.

പരപ്പനങ്ങാടിയിൽ വെച്ചാണ് ഞാൻ ഉസ്താ
ദിന്റെ ദർസിൽ ചേരുന്നത്. എന്റെ വിദ്യാർത്ഥി ജീവിത
ത്തിലെ ഒരു പുതിയ അനുഭവമായിരുന്നു ഉസ്താദിന്റെ
സബ്ഖുകൾ (ക്ലാസ്സുകൾ). മഹല്ലിപോലുള്ള കിതാബുക
ളിൽ ഉസ്താദ് ഇബാറത്തുകൾ ഹല്ല് ചെയ്യുന്നത് (കുരുക്ക
ഴിക്കുന്നത്) ഏതൊരു പണ്ഡിത വിദ്യാർത്ഥിയേയും പുള
കിതനാക്കും. ഇബാറത്ത് ഹല്ല് ചെയ്യാൻ ഇത്രയധികം കഴി
വുള്ള ഒരു പണ്ഡിതനെഎന്റെ ജീവിതത്തിൽ ഞാൻ കണ്ടി
ട്ടില്ല. പലയിടങ്ങളിലും വേറിട്ട തഹ്ഖീഖാത്തുകളും
ഉസ്താദിന്റെ സബ്ഖുകളുടെ പ്രത്യേകതയാണ്. വുളൂഅ്
ചെയ്യുമ്പോൾ മുഖം കഴുകുന്നിടത്ത് 'സ്വഫ്ഹതൽ ഉ
നുഖ ''കഴുകണമെന്ന് ഫുഖഹാഅ് പറഞ്ഞതു കാണാം.
ഇതിന് ഉസ്താദ് അർത്ഥം വെക്കുക താടിയെല്ലിന്റെ
കീഴ്ഭാഗത്തുള്ള, ഹൽഖിന്റെ ഇരുപുറവുമുള്ള ഭാഗമെന്നാ
ണ്. ഇവ്വിഷയികമായി ഉസ്താദിന് ഒരു തഖ്‌രീറുമുണ്ട്.
ഇന്നുപയോഗിക്കുന്ന അത്തറുകളുടെ ഇസ്‌ലാമിക വീക്ഷ
ണമടക്കമുള്ള നിരവധി വിഷയങ്ങളെക്കുറിച്ചുള്ള ചർച്ച
കൾ നന്നാക്കിയ ഫത്ഹുൽ മുഈനിന്റെയും മഹല്ലിയു
ടെയും തുടക്കത്തിലും ഒടുക്കത്തിലുമായി രേഖപ്പെടുത്തി
യതു കാണാം.

എനിക്ക് ഒരുപാട് ഉസ്താദുമാരുണ്ട്. എന്നാൽ
അവരിൽ നിന്നെല്ലാം വ്യത്യസ്തനായിരുന്നു ഉസ്താദ്.
മസ്അലകളിൽ വിദ്യാർത്ഥികളുടെ സംശയങ്ങളുയരു
മ്പോൾ ഒരിക്കൽപറഞ്ഞ അഭിപ്രായം തിരുത്തേണ്ടി വന്നി
ട്ടില്ല ഉസ്താദിന്. അത്രയധികം തഹ്ഖീഖ് ആയ ശേഷം
മാത്രമേ ഉസ്താദ് കാര്യങ്ങൾ പുറത്ത് പറഞ്ഞിരുന്നുള്ളൂ.
സ്വദഖതുല്ല ഉസ്താദ് മഹല്ലിപോലുള്ള ഗ്രന്ഥങ്ങൾ ഓതി
ക്കൊടുക്കുമ്പോൾ അദ്ദേഹം പറഞ്ഞതിനെതിരിൽ കിതാ

ബിൽ ള്വമീർ മടക്കിക്കൊടുത്തത് വിദ്യാർത്ഥികൾ വായിക്കും. സദഖത്തുല്ല ഉസ്താദ് ചോദിക്കും. ആരാണ് അങ്ങനെമടക്കിക്കൊടുത്തത്? കരിങ്കപ്പാറ ഉസ്താദാണ് മടക്കിക്കൊടുത്തതെന്ന് കേട്ടാൽ കരിങ്കപ്പാറക്ക് കിതാബ് തിരിയും എന്ന് പറഞ്ഞ് ഉസ്താദ് അതംഗീകരിക്കുമായിരുന്നു.

ഉസ്താദിന്റെ ശിഷ്യൻ എന്നതിലുപരി അദ്ദേഹത്തിന്റെ കുടുംബവുമായി എനിക്ക് നല്ല ബന്ധമായിരുന്നു. കോടഞ്ചേരി കുഞ്ഞി മുഹമ്മദ് മുസ്ലിയാരുടെ മകളെയാണല്ലോ ഉസ്താദ് വിവാഹം കഴിച്ചത്. അതുകൊണ്ട് തന്നെ ഒരു വീട്ടുകാരനെപോലെയായിരുന്നു ഞങ്ങൾക്ക് ഉസ്താദ്. സദാ പുഞ്ചിരിതൂകിയിരുന്ന ഉസ്താദിന്റെ മുഖം ഇന്നും മനസ്സിൽ തെളിഞ്ഞുനിൽക്കുന്നു. അല്ലാഹു ഉസ്താദിനോടൊപ്പം ജന്നാത്തുന്നഈമിൽ നമ്മെയും ഒരുമിച്ചു കൂട്ടട്ടേ - ആമീൻ. ■

Scanned by CamScanner

# രണ്ട് കറാമത്തുകൾ

**ബാവ മുസ്‌ലിയാർ വൈലത്തൂർ**

ഏകദേശം 13 വയസ് പ്രായമുള്ളപ്പോഴാണ് എന്റെ രക്ഷിതാക്കൾ കിതാബോതാൻ വേണ്ടി എന്നെ 'ചിലവിൽ' ജുമുഅ മസ്ജിദിൽ കൊണ്ടുപോയി ചേർത്തത്. അന്നവിടെ മുദരിസായി സേവനമനുഷ്ഠിച്ചിരുന്നത് സ്മര്യപുരുഷൻ, സൂഫി മുസ്‌ലിയാരുടെ മകൻ മുഹമ്മദ് മുസ്‌ലിയാരായിരുന്നു. സൂഫി മുസ്ലിയാർ ഇസ്മും മുസമ്മയും ഒത്തവരായിരുന്നു എന്ന് പലരിൽ നിന്നും ഞാൻ കേട്ടിട്ടുണ്ട്. ആപേരിനും പെരുമക്കും തീരെ കോട്ടം വരുത്താതെ എന്ന് മാത്രമല്ല പൂർവോപരി മഹത്വം വർദ്ധിപ്പിച്ചുകൊണ്ടു ജീവിക്കാൻ മകന് കഴിഞ്ഞു. പിതാവിനേക്കാളും പ്രശസ്തിയിലേക്കുയർന്ന ആ മഹാന്റെ വഫാതിനുശേഷം അവിടത്തെ ജീവിതരീതിയും മറ്റും ഉൾകൊള്ളിച്ച് കൊണ്ടുള്ള മർസിയ്യത് (അനുശോചനകാവ്യം) പലരും രചിച്ചിരുന്നു. മർഹും കുണ്ടൂർ അബദുൽ ഖാദിർ മുസ്‌ലിയാർ (ന.മ) ഓമച്ചപ്പുഴ മുദരിസും തിരൂരങ്ങാടി സ്വദേശിയുമായ ഹസൻ മുസ്‌ലിയാർ, ഈ ലേഖകൻ എന്നിവരെല്ലാം ആകൂട്ടത്തിൽ പെടും.

ഉസ്താദിന്റെ സബ്ഖുകൾ; അതൊരു വല്ലാത്ത അനുഭൂതിയായിരുന്നു. മുതഫർറിദു മുതലുള്ള എല്ലാ കിതാബുകളിലും ഉസ്താദിന് തന്റേതായ തഹ്ഖീഖുകളുണ്ടാകും. ശർഹ് എഴുതി ഉസ്താദ് നന്നാക്കാത്ത കിതാബുകളില്ല എന്നു തന്നെ പറയാം. നന്നാക്കിയ ഫത്ഹുൽ മുഈൻ. മഹല്ലി.... പുറം ലോകമറിഞ്ഞത് അവയിൽ ചിലതു മാത്രം.

ഈയുള്ളവൻ വളവന്നൂര് ദർസ് നടത്തുന്ന

കാലത്ത് الأدلة القواطع على إلزام العربية في التوابع എന്ന പേരിൽ ഖുതുബ പരിഭാഷ ഹറാമാണെന്ന് സമർഥിക്കുന്ന ഒരു കിതാബെഴുതി. ആദർശധീരനായിരുന്ന ഇ.കെ. ഹസൻ മുസ്‌ലിയാർ പ്രസ്തുത രചനക്ക് വളരെയധികം സഹായിച്ചിട്ടുണ്ട് ചില സാങ്കേതിക കാരണങ്ങളാൽ പ്രസ്തുത ഗ്രന്ഥം വന്ദ്യരായ ഉസ്താദിനെകാണിക്കാൻ കഴിഞ്ഞിരുന്നില്ല. എന്നാൽ ആ കിതാബിന്റെ ഒരു കോപ്പി ഉസ്താദിന്റെ ശ്രദ്ധയിൽപ്പെട്ടത് ഞാനറിഞ്ഞു. കിതാബിൽ രണ്ടോ മൂന്നോ സ്ഥലങ്ങളിൽ ഉസ്താദ് അവിടത്തെ ശറഹാക്കപ്പെട്ട കൈകൊണ്ട് ഇബാറത്ത് തിരുത്തി എന്നതൊഴിച്ചാൽ മസ്അലകൾ പറഞ്ഞേടത്തൊന്നും ഉസ്താദിന്റെ ഇസ്തിലാഹ് ( സാങ്കേതിക പ്രയോഗങ്ങൾ) അനുസരിച്ചുള്ള ഒരു കുത്ത് പോലും ഇട്ടു കണ്ടില്ല. വലിയൊരംഗീകാരമായാണ് ഞാനതിനെകാണുന്നത്.

ഞാൻ ഓതാൻ തുടങ്ങിയ കാലത്ത് ഉസ്താദിന്റെ ദർസ് ചിലവിൽ ജുമുഅ മസ്ജിദിലായിരുന്നുവെന്ന് പറഞ്ഞല്ലോ. ഇടക്കാലത്ത് താനൂർ വലിയ കുളങ്ങര പള്ളിയിൽ ഉസ്താദ് തന്നെ നിൽക്കേണ്ട ഒരവസ്ഥ വന്നപ്പോൾ ഉസ്താദ് അങ്ങോട്ട് പോയി. പ്രാധാനശിഷ്യൻ മർഹൂം സൈതാലി മുസ്‌ലിയാരെ പകരം നിർത്തിയായിരുന്നു ഉസ്താദ് പോയത്. മറ്റൊരിക്കൽ പരപ്പനങ്ങാടി പനയത്തിൽ പള്ളിയിലേക്ക് പോകാൻ ഉസ്താദ് നിർബന്ധിതനായി. പരപ്പനങ്ങാടി മർഹൂം സയ്യിദ് മുഹമ്മദ് കോയതങ്ങളെ പ്രതിനിധിയാക്കിയാണ് അന്ന് ഉസ്താദ് പോയത്. ഇങ്ങനെമൂന്നു ഘട്ടങ്ങളായി ചിലവിൽ പള്ളിയിൽ ഒരുപാട് കാലം ഉസ്താദ് ദർസ് നടത്തിയിട്ടുണ്ട് . മർഹൂം ഉണ്ണീൻ കുട്ടി മുസ്‌ലിയാരടക്കമുള്ളവരുടെ നേതൃത്വത്തിൽ പുകയൂരിലേക്കും മറ്റും ക്ഷണിച്ചിരുന്നെങ്കിലും ഉസ്താദ് പോയിരുന്നില്ല. പിന്നീട് അവിടത്തെ എല്ലാമെല്ലാമായ മർഹൂം ഓമച്ചപ്പുഴ അബൂബക്കർ കുട്ടി മുസ്‌ല്യാരുപ്പാപ്പയുടെ ക്ഷണ പ്രകാരം ഓമച്ചപ്പുഴ പുത്തൻപള്ളിയിലേക്ക് ഉസ്താദ് ദർസ് മാറ്റി. അവിടെനിന്നാണ് പെരുമ്പടപ്പിലേക്ക് ഉസ്താദ് പോയത്.

പെരുമ്പടപ്പിലെ ദർസ് എടുത്തു പറയേണ്ടതാണ്. മുമ്പൊന്നുമില്ലാത്ത സൗകര്യങ്ങളായിരുന്നു അവിടെയുണ്ടായിരുന്നത്. മർഹൂം പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ മകൻ അബൂതുറാബ്, കൈപറ്റ പി.

സി.എച്ച്. അബ്ദുൽ കരീം മുസ്‌ലിയാർ തുടങ്ങിയ പണ്ഡിത ശ്രേഷ്ഠരടക്കം നൂറോളം വലിയ വിദ്യാർത്ഥികൾ താമസിച്ച് പഠിച്ചിരുന്ന കാഴ്ച ഞാനിപ്പോഴും ഓർക്കാറുണ്ട്. കൊല്ലങ്ങൾക്ക് ശേഷം ഉസ്താദ് മുമ്പ് ദർസ് നടത്തിയിരുന്ന ഓമച്ചപ്പുഴയിൽ തന്നെ തിരിച്ചെത്തി നീണ്ടകാലം വീണ്ടും ദർസ് തുടർന്നു. വാർധക്യം നിമിത്തം ദർസ് തുടരാനാകാതെ വന്നപ്പോൾ അവിടത്തെ രണ്ടാം മുദരിസായ തിരൂരങ്ങാടി ഹസൻ മുസ്ലിയാരുടെ കൂടെ ഈ വിനീതനെയും മുദർറിസായി നിയമിച്ച് അവിടുന്ന് ദർസ് രംഗത്ത് നിന്ന് വിട്ട് നിന്നു. വന്ദ്യരായ ഉസ്താദിന്റെ രണ്ട് കറാമത്തുകൾ ഇവിടെ കുറിച്ചിടാൻ ഞാനാഗ്രഹിക്കുകയാണ്.

ഞാൻ ഉസ്താദിന്റെ ദർസിൽ ഓതിക്കൊണ്ടിരിക്കവേ എന്തോ ഒരാവശ്യത്തിന് വേണ്ടി എന്നെ വിളിപ്പിച്ചു. ഞാൻ വീട്ടിലില്ലാത്തതിനാൽ രാത്രിയാണ് വിവരമറിഞ്ഞത്. ഉടൻ തന്നെ ഉസ്താദിനെചെന്നു കണ്ടു. പറയാനുള്ള കാര്യം പറഞ്ഞശേഷം എന്നോട് ചോദിച്ചു. ഇപ്പോൾ എന്താണ് ഓതുന്നത് ? ഓതുന്ന കിതാബുകളുടെ കൂട്ടത്തിൽ 'ഫറാഇളുൽ മുഹമ്മദിയ്യ' ഞാൻ എടുത്തു പറഞ്ഞു അപ്പോൾ തന്നെ എന്നോട് പറഞ്ഞു. 'അതിൽ ദവൂൽ അർഹാമിന്റെ വിഷയത്തിൽ ഒരു പിശകുണ്ട് ശ്രദ്ധിക്കണം' ഞാൻ കാര്യം മനസ്സിൽ വെച്ചു. പെട്ടെന്ന് വീട്ടിലേക്കെത്തേണ്ട നിർബന്ധമുള്ളത് കൊണ്ട് കൂടുതലൊന്നും ചോദിക്കാതെ ഞാൻ തിരിച്ചുപോന്നു. വർഷങ്ങൾ കുറേ കഴിഞ്ഞു. ഞാൻ മഹല്ലിയിലെ ഫറാഇളിന്റെ അധ്യായം ദർസ് നടത്തുന്ന സമയം. ദവുൽ അർഹാമിന്റെ ചർച്ചയിലെത്തി ഫറാഇളുൽ മുഹമ്മദിയ്യയിൽ ദവുൽ അർഹാമിന്റെ അധ്യായത്തിലൊരു പിശകുണ്ടെന്ന ഉസ്താദിന്റെ വാക്ക് ഞാൻ ക്ലാസിൽ പറഞ്ഞു. അപ്പോഴേക്കും ചോദ്യങ്ങൾ പലഭാഗങ്ങളിൽ നിന്നുമുയർന്നു. വിഷയം നീട്ടാതെ ഒരു പരിഹാര മാർഗത്തെ കുറിച്ചാലോചിക്കുകയും (ഉസ്താദ് അപ്പോഴേക്കും വഫാത്തായിരുന്നു) ഉസ്താദിന്റെ അന്നു ജീവിച്ചിരുന്ന പ്രഗൽഭ ശിഷ്യൻ നന്നമ്പ്ര സൈതാലി മുസ്ലിയാരെ കാണാൻ തീരുമാനിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സന്നിധിയിൽ ചെന്ന് ഞാൻ ചോദിച്ചു. ഫറാഇളുൽ മുഹമ്മദിയ്യയിൻ ദവുൽ അർഹാമിന്റെ അധ്യായത്തിൽ ഒരു പിശകുണ്ടെന്ന് ഒരിക്കൽ കരിങ്കപ്പാറ ഉസ്താദ് പറഞ്ഞിരുന്നു. അതെവിടെയാ

ണെന്നറിയുമോ? അദ്ദേഹം പറഞ്ഞു. ആ വിഷയം ഉസ്താ
ദിന്റെ ശ്രദ്ധയിൽ വരാൻ കാരണക്കാരൻ ഞാനാണ്. ഞാൻ
താനൂരിൽ ദർസ് നടത്തിക്കൊണ്ടിരിക്കുമ്പോൾ ഇമ്പാക്ക
എന്ന് വിളിക്കപ്പെടുന്ന ഒരാൾ വന്നു കൊണ്ടെന്നോട്
പറഞ്ഞു. 'ഇന്ന് പത്രത്തിൽ ഒരു പ്രധാനവാർത്തയുണ്ടാ
യിരുന്നു. പറവണ്ണക്കാരൻ എന്റെ ബന്ധുകളിൽ പെട്ട
ഒരാൾ കുറച്ചു ദിവസം മുമ്പ് മരിച്ചിട്ടുണ്ട്. അയാൾക്കു
അടുത്ത ബന്ധുക്കളാരുമില്ലാത്തതിനാൽ അകന്ന ബന്ധു
ക്കളാരെങ്കിലുമുണ്ടെങ്കിൽ ഹാജരാവേണ്ടതാണ് ഇത്രയു
മാണ് പത്രത്തിലുള്ളത്. അതുകൊണ്ട് ഞാൻ പോയി
നോക്കിയാൽ എനിക്ക് വല്ലതും കിട്ടുമോ? ഇതാണെനിക്ക
റിയേണ്ടത്'. സൈതാലി ഉസ്താദ് അവർ തമ്മിലുള്ള
ബന്ധം ആരായുകയും അയാൾബന്ധം വിശദീകരിക്കു
കയും ചെയ്തു. ഇപ്രകാരമാണു ബന്ധമെങ്കിൽ
നിങ്ങൾക്കു അവകാശമുണ്ടാകും സൈതാലി ഉസ്താദ്
പറഞ്ഞു. എന്റെ പെങ്ങൾക്കവകാശമുണ്ടാകുമോ?
അയാൾ തുടർന്ന് ചോദിച്ചു. അതെ നിങ്ങൾക്കും നിങ്ങളു
ടെ സഹോദരിക്കും ഉണ്ടാകും. ഉസ്താദിന്റെ മറുപടി
അങ്ങനെയായിരുന്നു. അയാളും അയാളുടെ സഹോദ
രിയും പ്രസ്തുത പത്രവാർത്ത കൊടുത്തയാളുമായി
ബന്ധപ്പെട്ടു. പക്ഷേ അവിടെയുണ്ടായിരുന്ന ഒരു പണ്ഡി
തൻ ഇദ്ദേഹത്തിനും പെങ്ങൾക്കും അവകാശമില്ലെന്ന് പറ
യുകയും ഇരുവരെയും പരിഹസിച്ച് മടക്കി അയക്കുകയും
ചെയ്തു. താൻ പരിഹാസ്യനാകാൻ കാരണക്കാരനായ
സൈതാലി ഉസ്താദിനെശകാരിച്ചു കൊണ്ടിരി
ക്കവേയാണ് എന്തോ ആവശ്യത്തിന് കരിങ്കപ്പാറ ഉസ്താദ്
താനൂരെത്തിയ വിവരം അറിയുന്നത്. വിഷയം കരിങ്കപ്പാറ
ഉസ്താദിനെധരിപ്പിക്കാൻ പറയുകയും അയാൾ ഉസ്താദി
നോട് പ്രസ്തുത മസ്അല ചോദിക്കുകയും ചെയ്തു.
സൈതാലി ഉസ്താദ് പറഞ്ഞ അതേ മറുപടി തന്നെയായി
രുന്നു കരിങ്കപ്പാറ ഉസ്താദും പറഞ്ഞത് . പക്ഷേ ജനങ്ങൾ
രണ്ട് വിഭാഗമായി പിരിഞ്ഞു എന്നതല്ലാതെ പ്രശനത്തിന്
പരിഹാരമായില്ല. അവസാനം ഖുതുബി മുഹമ്മദ് മുസ്‌ലി
യാരുടെയോ പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ലിയാരു
ടേയോ ഫത്‌വ കിട്ടണമെന്ന് അഭിപ്രായം വരികയും അടു
ത്തുള്ളവർ പുതിയാപ്പിള ആയതുകൊണ്ട് അവരെ സമീപി
ക്കുകയും ചെയ്തു. അദ്ദേഹം രണ്ടു പണ്ഡിതന്മാരു
ടേയും (കരിങ്കപ്പാറ ഉസ്താദിന്റെയും പറവണ്ണയുള്ള
പണ്ഡിതന്റെയും ) ഫത്‌വ പരിശോധിക്കുകയും കരിങ്ക
പ്പാറ ഉസ്താദിന്റെ ഫത്‌വ ശരിവെക്കുകയും പ്രശ്നത്തിനു

പരിഹാരമാകുകയും ചെയ്തു.

ആഴ്ചകൾക്കു ശേഷം പ്രസ്തുത പണ്ഡിതൻ (കരിങ്കപ്പാറ ഉസ്താദിനെതിരു പറഞ്ഞ പണ്ഡിതൻ) സൈതാലി ഉസ്താദിനടുത്തുവന്ന് അബദ്ധം സമ്മതിക്കുകയും ആ അബദ്ധം അൽഫറാഇളുൽ മുഹമ്മദിയ്യയിൽ നിന്ന് പിണഞ്ഞതാണെന്നു പറയുകയും ചെയ്തു. എന്നാൽ ആ അബദ്ധം അൽ ഫറാഇളുൽ മുഹമ്മദിയ്യ : യുടെ ഏതു ഭാഗത്താണെന്ന് ചോദിച്ചപ്പോൾ സൈതാലി ഉസ്താദ് കൈമലർത്തുകയും അൽ ഫറാഇളുൽ മുഹമ്മദിയ്യ : കണ്ടിട്ടില്ലെന്ന് പറയുകയുമാണുണ്ടായത്. പിന്നീട് ഞാൻ ചാലിയത്തു പോയി ശിഹാബുദ്ദീനുശ്ശാലിയാത്തിയുടെ കുതുബ്ഖാനപരതിയപ്പോൾ

دفع الأوهام في تنزيل ذوي الأرحام എന്ന ഗ്രന്ഥം കാണുകയും അതിൽ നിന്ന് പകർത്തി എടുത്ത്

قطع الأوهام في ميراث ذوي الأرحام എന്ന ഒരു രിസാല എഴുതുകയും ഫറാഇളുൽ മുഹമ്മദിയ്യയിൽ അബദ്ധമുള്ളത് കഴിവിനനുസരിച്ച് പ്രചരിപ്പിക്കുകയും ചെയ്തു. എന്റെ ഉസ്താദ് മുമ്പൊരിക്കലും ചോദിച്ചിട്ടില്ലാത്ത “നീ ഇപ്പോൾ എന്തൊക്കയാണ് ഓതുന്നത്?” എന്ന ചോദ്യം പല അബദ്ധങ്ങളിൽ നിന്ന് രക്ഷപ്പെടാനും പല ദർസുകളിലും ദവുൽ അർഹാമിന്റെ സ്വത്ത് ഭാഗിക്കാൻ അടിസ്ഥാനമാക്കിയിരുന്ന ഫറാഇളുൽ മഹമ്മദിയ്യയിലുള്ള തെറ്റ് വെളിവാകാനും കാരണമായി എന്നത് ഉസ്താദിന്റെ ഒരു കറാമത്ത് തന്നെയാണ്.

ഉസ്താദ് ‘ചിലവിൽ’ മുദർറിസായിരിക്കുന്ന സമയം. വഹാബികൾ ഇട്ടിലാക്കൽ എന്ന സ്ഥലത്ത് ഏതാനും ദിവസത്തെ പ്രസംഗ പരിപാടി സംഘടിപ്പിച്ചു. അവരുടെ പ്രഭാഷണങ്ങൾ കാരണം ജനങ്ങൾ സംശയങ്ങൾക്കടിമപ്പെട്ടാൽ പണ്ഡിതർ ഉത്തരവാദികളാകുമെന്നതിനാൽ ഖണ്ഡനപ്രസംഗത്തിന് പതി അബ്ദുൽ ഖാദിർ മുസ്ലിയാരെ ക്ഷണിക്കാൻ തീരുമാനിച്ചു. അദ്ദേഹത്തെ ക്ഷണിക്കാൻ നാട്ടുകാരനായ ഒരു മുതഅല്ലിമിനേയും കൂട്ടി വടകര വെച്ച് നടക്കുന്ന സമ്മേളനസ്ഥലത്തേക്ക് ഉസ്താദ് പുറപ്പെട്ടു. പതി ഉസ്താദിനെകണ്ടു വിഷയം പറഞ്ഞു. “ഇന്നു സമ്മേളനം കഴിഞ്ഞ ഉടനെനമുക്കു പോകാം. നിങ്ങളുടെ കുടെയുള്ളവൻ ഇപ്പോൾ തന്നെ പോയി സ്റ്റേജ്, പന്തൽ, മൈക്ക് പ്രചാരണം മുതലായവ

നടത്തട്ടെ. നാളെ പരിപാടി തുടങ്ങാനാകുമ്പോഴേക്ക് നമു
ക്കവിടെയെത്താം” പതിയുടെ പ്രതികരണമങ്ങനെയായി
രുന്നു. ഈ കാര്യങ്ങളെല്ലാം മുതവല്ലിയോട് പറയാൻ
കൂടെയുള്ളവനെപറഞ്ഞയച്ചു. വിവരമറിഞ്ഞതോടെ ജന
ങ്ങൾ സജീവമായി സ്റ്റേജിന്റെ പണിയിലും പ്രചാരണ പരി
പാടികളിലും മറ്റുമായി ഊർജസ്വലതയോടെ പ്രവർത്തി
ച്ചു. മഗ്‌രിബായപ്പോഴേക്കും ജനങ്ങൾ തടിച്ചുകൂടി. ഇശാ
വാങ്കിനു ശേഷം ഉസ്താദ് വന്നു. പക്ഷേ പതികൂടെയുണ്ടാ
യിരുന്നില്ല. എന്താണ് സംഭവിച്ചതെന്നുപറയാൻ ഉസ്താദി
നെന്തോ വിഷമമുള്ളതു പോലെ. കാര്യം മനസിലാക്കിയ
ബുദ്ധിമാനായ മുതവല്ലി സാഹിബ് പരസ്യപ്പെടുത്തി.
“പതി അബ്ദുൽ ഖാദിർ മുസ്ലിയാർ ഒമ്പതു മണിക്കു
ശേഷമേ വരികയുള്ളൂ”. ശേഷം ഉസ്താദിനോട്
സാവധാനം കാര്യങ്ങൾ ചോദിച്ചറിഞ്ഞു “പതിഉസ്താ
ദിനെ വാദപ്രതിവാദത്തിനു വെല്ലുവിളിച്ച് കൊണ്ട് ഒരു
മൗലവി എഴുത്തയച്ചു. അങ്ങോട്ട് പോകാൻ നിർബ
ന്ധിതനായതുകൊണ്ടായിരുന്നു അദ്ദേഹം വരാതിരുന്നത്”
ഉസ്താദ് പറഞ്ഞു. എന്നാൽ പിന്നെ പള്ളിയിലെ മുതിർന്ന
വിദ്യാർത്ഥികളാരെങ്കിലും സംസാരിക്കട്ടെ. മുതവല്ലി പ്രതി
വചിച്ചു. പക്ഷേ ഉസ്താദ് വടകരപോയവേളയിൽ
മുതിർന്ന ശിഷ്യന്മരെല്ലാം നാട്ടിൽ പോയിരുന്നതിനാൽ
പള്ളിയിലാരുമുണ്ടായിരുന്നില്ല. പതിയുടെ വഅ
ള്കേൾക്കാനെത്തിയവരിൽ ഓമച്ചപ്പുഴ സ്വദേശി കുഞ്ഞഹ
മ്മദ് മുസ്ല്യാരുമുണ്ടായിരുന്നു. അദ്ദേഹം ഒരു നല്ല പ്രസം
ഗകനൊന്നുമായിരുന്നില്ല. ചില വെള്ളിയാഴ്ചകളി
ലൊക്കെ ചുരുക്കം വാക്കുകൾ പറയാറുണ്ട്. അത്രമാത്രം.
അദ്ദേഹത്തെ കണ്ടയുടനെഉസ്താദ് ചോദിച്ചു, നീ എപ്പോ
ഴാണ് വന്നത്? “ഞാൻ ഇപ്പോൾ വന്നതാണ്” അദ്ദേഹം
പ്രത്യുത്തരം നൽകി. ഉടനെഉസ്താദ് പറഞ്ഞു. “എന്നാൽ
വേഗം സ്റ്റേജിലേക്ക് കേരി പറഞ്ഞുട്” ഇതു കേൾക്കേണ്ട
താമസം അദ്ദേഹം സ്റ്റേജിൽ കയറി പ്രസംഗമാരംഭിച്ചു.
സുദീർഘവും ഗംഭീരവുമായിരുന്നു ആപ്രസംഗം. അതിനു
മുമ്പും ശേഷവും അങ്ങനെയൊരു പ്രസംഗം അദ്ദേഹം നട
ത്തിയിട്ടില്ല. അതു കേട്ടവരെ ആശ്ചര്യ ഭരിതരാക്കി.
പ്രസ്തുത പ്രസംഗം ശൈഖുനായുടെ ഒരു കാറമത്താ
യാണ് ഞാൻ മനസ്സിലാക്കുന്നത്. ജീവിതം മുഴുവൻ
വിജ്ഞാനതപസ്യയിൽ മുഴുകിയ ഉസ്താദിന്റെ ബറകത്
കൊണ്ട് നാഥൻ നമുക്ക് ഇരു വീട്ടിലും രക്ഷനൽകട്ടെ. ▮

# എല്ലാം തികഞ്ഞ പണ്ഡിതൻ

പൊന്മള അബ്ദുൽ ഖാദിർ മുസ്ലിയാർ

1975 ൽ വന്ദ്യരായ കോട്ടൂർ ഉസ്താദ് തിരൂരങ്ങാടിക്കടുത്ത
ചെറുമുക്കിൽ ദറസ് നടത്തികൊണ്ടിരിക്കുമ്പോൾ
അന്നത്തെ ദറസ് വദ്യാർത്ഥികളിൽ ഒരാളായിരുന്നു വിനീ
തനായ ഈ ലേഖകൻ. കോഴിക്കോട് കുറ്റിച്ചിറയിൽ കുള
ത്തിന്റെ വക്കിൽ വെച്ച് സുന്നി-മുജാഹിദ് വാദപ്രതിവാദം
നടക്കുന്നതായി അറിഞ്ഞു. 12 ദിവസം നീണ്ട് നിൽക്കുന്ന
വാദപ്രതിവാദ വിഷയങ്ങളിൽ അവസാനവിഷയം "സ്ത്രീ
ജുമുഅ:ജമാഅത്ത് " ആയിരുന്നു. മർഹൂം ഇ.കെ. ഹസൻ
മുസ്ലിയാർ, ബഹു: കാന്തപുരം ഉസ്താദ് ഉൾപ്പടെയുള്ള
പണ്ഡിത നേതാക്കൾ സുന്നീ പക്ഷത്ത് സ്റ്റേജിൽ ഉപവി
ഷ്ടരായിരുന്നു. വാദപ്രതിവാദ സ്റ്റേജുകളിൽ കാന്തപുരം
ഉസ്താദ് പ്രത്യക്ഷപ്പെട്ട് തുടങ്ങുന്ന കാലമായിരുന്നു അത്.
12-ാ മത്തെ ദിവസം അവസാനപോയിന്റിൽ മുജാഹിദുക
ളുടെ നട്ടെല്ലൊടിക്കുന്ന രണ്ട് ഉദ്ധരണികൾ ഉസ്താദ്
സഫുടമായരീതിയിൽ വായിച്ച് അർത്ഥം പറഞ്ഞപ്പോൾ
പരപുരുഷൻമാർ പങ്കെടുക്കുന്ന ജുമുഅ: ജമാഅത്തുക
ളിൽ സ്ത്രീകൾ പങ്കെടുക്കുന്നത് നിഷിദ്ധമാണെന്നും
മുജാഹിദിന്റെ വാദം ഇസ്ലാമിന് വിരുദ്ധമാണെന്നും സദ

സ്യർക്ക് ബോധ്യപ്പെട്ടു. ഒന്നാമത്തെ ഉദ്ധരണി ഇമാം ശാഫി (റ)യുടെ ഇഖ്തിലാഫുൽ ഹദീസിൽ നിന്നും രണ്ടാമത്തെ ഉദ്ധരണി ഇബ്നു ഹജരിൽ ഹൈതമി (റ) യുടെഅൽ - ഫതാവൽ കുബ്റായിൽ നിന്നും ആയിരുന്നു.

ഈ രണ്ട് ഉദ്ധരണികൾ വായിച്ച് കേട്ടപ്പോൾ ഈ രണ്ട് ഗ്രന്ഥങ്ങളും നേരിൽ കാണാൻ വലിയ ആഗ്രഹമുണ്ടായി. പക്ഷേ അന്ന് ഇസ്‌ലാമിക ഗ്രന്ഥങ്ങൾ ഇന്നത്തെ പോലെ സുലഭമായിരുന്നില്ല. കേരളത്തിലെ മിക്ക പള്ളികളിലും ദറസീ പാഠ്യപദ്ധതി അനുസരിച്ചുള്ള ഗ്രന്ഥങ്ങളും അവയുടെ വ്യാഖ്യാനഗ്രന്ഥങ്ങളും മാത്രമേ ലഭിക്കുകയുള്ളൂ. ഉപര്യുക്ത രണ്ട് ഗ്രന്ഥങ്ങൾ അവയിൽ പെട്ടതല്ലാത്തത് കൊണ്ട് ചുരുക്കം ചില ഗ്രന്ഥശേഖരങ്ങളിൽ മാത്രമേ അവ കാണുകയുള്ളൂ. ചാലിയം മർഹൂം ശിഹാബുദ്ധീൻ അഹ്മദ് കോയ ശാലിയാത്തി (റ)യുടെ അസ്ഹരിയ്യ കുതുബ്ഖാന, എടപ്പാളിനടുത്ത കുമരനെല്ലൂർ അറക്കൽ മൂപ്പരുടെ കുതുബ് ഖാന, തിരൂരിനടുത്ത കൈനിക്കര പള്ളിയിലെ കുതുബ് ഖാന, താനൂർ വലിയ കുളങ്ങര പള്ളിയിലെ കുതുബ് ഖാനതുടങ്ങിയവ ഉദാഹരണങ്ങളാണ്.

വാദപ്രതിവാദം അവസാനിച്ചതിന്റെ പിറ്റേ ദിവസം ഈ ഉദ്ധരണികൾ വായിച്ചത് സംബന്ധിച്ച് മുതഅല്ലിമുകളായ ഞങ്ങൾ കോട്ടൂർ ഉസ്താദിനോട് പറഞ്ഞു. പക്ഷേ പ്രസ്തുത രണ്ട് ഗ്രന്ഥങ്ങൾ എവിടെ നിന്ന് ലഭിക്കും? അൽപം അലോചിച്ച ശേഷം ഉസ്താദ് ഇപ്രകാരം പറഞ്ഞു. കർമ്മ ശാസ്ത്രത്തിലെ മിക്ക ഗ്രന്ഥങ്ങളും ശേഖരിച്ച ഒരു വ്യക്തിയാണ് കരിങ്കപ്പാറ മുഹമ്മദ് മുസ്‌ലിയാർ. ഓമച്ചപ്പുഴ പുത്തൻ പള്ളിയിൽ പ്രധാനമുദരിസായിരുന്നു അന്ന് കരിങ്കപ്പാറ ഉസ്താദ്. ഉസ്താദിന്റെ വാക്കുകൾ അനുസരിച്ച് ഞാനും വന്ദ്യവയോധികനായ പെരിഞ്ചേരി ഹസൻ മുസ്‌ലിയാരുടെ മകനും എന്റെ സഹപാഠിയുമായ കുഞ്ഞ് മുഹമ്മദ് മുസ്‌ലിയാരും ഓമച്ചപ്പുഴ പുത്തൻ പള്ളിയിൽ ചെന്ന് കരിങ്കപ്പാറ ഉസ്താദിനെകണ്ടു. ഓതുന്ന കാലം തൊട്ടെ കരിങ്കപ്പാറ ഉസ്താദെന്ന നാമം കേട്ടിട്ടുണ്ടെങ്കിലും കണ്ടിട്ടുണ്ടായിരുന്നില്ല. ആദ്യത്തെ കാഴ്ചയായിരുന്നു ഈ സന്ദർഭം. കർമ്മ ശാസ്ത്രത്തിൽ സാഗര തുല്ല്യനാണെന്നും മറ്റു വിജ്ഞാനശാഖകളിൽ വലിയ പാണ്ഡിത്യത്തിന്റെ ഉടമയാണെന്നും കേട്ട്മനസ്സിലാക്കിയ എന്റെ ഹൃദയത്തിൽ ആ മഹാ മനീഷിയുമായി എനിക്ക് അഭിമുഖീകരിക്കാനോ ആശയ വിനിമയം നട

ഞാനോ കഴിയുമോ എന്ന ഭീതിയോടെയാണ് മഹാന വർകളുടെ റൂമിലേക്ക് കടക്കുന്നത് . ഞങ്ങൾ സലാം ചൊല്ലിയപ്പോൾ വളരെ വിനയത്തോടെ സലാം മടക്കു കയും വളരെ ലളിതമായി സംസാരിക്കുകയും ചെയ്തതോടെ നേരത്തേയുണ്ടായിരുന്ന ഭീതിയെല്ലാം പമ്പകടന്നു. ഞങ്ങൾ ചെന്ന ആവശ്യം പറഞ്ഞപ്പോൾ ഒരു പിശുക്കും കാണിക്കാതെ ഞങ്ങൾക്കാവശ്യമായ രണ്ട് ഗ്രന്ഥങ്ങളും എടുത്ത് തരികയും ആവശ്യം കഴിഞ്ഞാൽ കുഞ്ഞു മുഹമ്മദിന്റെ കയ്യിൽ കൊടുത്തയച്ചാൽ മതി യെന്ന് പറയുകയും ചെയതു. പക്ഷേ കുറച്ച് ദിവസങ്ങൾക്കു ശേഷം രണ്ട് ഗ്രന്ഥങ്ങളും തിരിച്ചേൽപി ക്കുന്നതിന് വേണ്ടി വീണ്ടും കുഞ്ഞു മുഹമ്മദ് മുസ്ലിയാരും ഞാനും തന്നെ പോവുകയായിരുന്നു. ലാളിത്യത്തി ന്റെയും അതോടൊപ്പം പാണ്ഡിത്യത്തിന്റെയും ഉടമയായ കരിങ്കപ്പാറ ഉസ്താദുമായി സംസാരിക്കാൻ താത്പര്യമു ണ്ടായത് കൊണ്ട് തന്നെയായിരുന്നു ഇത്. അതൊരു വെള്ളിയാഴ്ച്ച ദിവസമായിരുന്നു. 11 മണിക്ക് പുത്തൻ പള്ളിയിലെത്തി ഉസ്താദിന്റെ റൂമിൽ ചെന്നപ്പോൾ അന്നത്തെ ഖത്തീബ് കൂടിയായിരുന്ന മർഹൂം അയ്യായ മുഹമ്മദ് മുസ്‌ലിയാർ ഉസ്താദിന്റെ അരികിൽ താഴ്മ യോടെ ഇരുന്ന് വളരെ വിനയത്തോടെ സംസാരിക്കുന്നു ണ്ടായിരുന്നു. അയ്യായ മുഹമ്മദ് മുസ്‌ലിയാരെ ആദ്യമായി കാണുന്നതും പരിചയപ്പെടുന്നതും ഈ സന്ദർഭത്തിലാണ് . രണ്ട് കിതാബുകളും ഉസ്താദിനെ തിരിച്ചേൽപിച്ച് ഞങ്ങൾ റൂമിൽ നിന്ന് പുറത്തിറങ്ങി ജുമുഅ കഴിഞ്ഞ് പോകാമെന്ന് വെച്ചു. അതിനിടയിൽ ഖത്തീബായ മുഹ മ്മദ് മുസ്‌ലിയാർ വന്ന് ജുമുഅ:ക്ക് ശേഷം അൽപം സംസാരിക്കാൻ എന്നോടാവശ്യപ്പെട്ടു. വലിയ പ്രസംഗ കനൊന്നുമല്ലാത്ത ഈ വിനീതൻ ആ വാക്കുകൾ മാനിച്ച് അരമണിക്കൂർ നേരം ജുമുഅ:ക്ക് ശേഷം സംസാരിക്കുക യുണ്ടായി. എന്റെ പ്രസംഗം കേട്ട് കരിങ്കപ്പാറ ഉസ്താദും അവിടെ തന്നെ ഇരിക്കുന്നുണ്ട് . ശേഷം സുന്നത്ത് നിസ്കാരം കഴിഞ്ഞ് ഞങ്ങൾ പിരിയാൻ അനുമതി ചോദി ച്ചു. അപ്പോൾ ഭക്ഷണം കഴിച്ച് പോകാമെന്ന് കരിങ്കപ്പാറ ഉസ്താദും മുഹമ്മദ് മുസ്ലിയാരും പറഞ്ഞതനുസരിച്ച് ഞങ്ങൾ അവിടെ തന്നെ നിന്നു. അങ്ങനെഞങ്ങൾ നാല് പേരും കൂടിയിരിന്ന് ഭക്ഷണം കഴിച്ചു. ശേഷം അനുമതി ചോദിച്ച് ഞങ്ങൾ തിരിച്ച് പോന്നു. ഈ കിട്ടിയ സമയ ങ്ങൾക്കിടയിൽ ചില മസ്അലകൾ സംബന്ധിച്ചെല്ലാം ഞങ്ങൾ ചോദിച്ച് കൊണ്ടിരുന്നു. എല്ലാറ്റിനും വിനയാന്വി

തനായി ലളിതമായ രീതിയിൽ മുറുപടി പറഞ്ഞ് തന്നു.
എന്നാൽ ഈ കൂടിക്കാഴ്ച അല്ലാഹുവിന്റെ തീരു
മാനപ്രകാരം നടക്കേണ്ട ഒരു കാര്യത്തിന്റെ നിമിത്തമാകു
മെന്ന് അപ്പോൾ ഓർത്തില്ല. മാസങ്ങൾക്ക് ശേഷമാണ്
അവിടുത്തെ പൗത്രിയെ ഈ വിനീതൻ നിക്കാഹ് ചെയ്യു
ന്നത്. ഈ ബന്ധം ഉസ്താദുമായി അടുക്കാനും അടുത്തറി
യാനും സഹായകമായി.

കോട്ടൂർ ഉസ്താദിന്റെ ദറസിൽ നിന്ന് ഉപരിപഠന
ത്തിന് വേണ്ടി ദയൂബന്ദ് ദാറുൽ ഉലൂമിൽ പോവുകയും
ഒരു വർഷം കഴിഞ്ഞ ശേഷം കോട്ടൂർ ഉസ്താദ് നിശ്ചയി
ച്ചത് പ്രകാരം കോട്ടക്കലിനടുത്ത കൂരിയാട് ജുമുഅ:
മസ്ജിദിൽ ദറസ് ആരംഭിക്കുകയും ചെയ്തു. ഒരു വർഷം
അവിടെ സേവനമനുഷ്ഠിച്ച ശേഷം തലക്കടത്തൂർ വലിയ
ജുമുഅത്ത് പള്ളിയിലാണ് ദറസിന് നിശ്ചയിക്കപ്പെട്ടത്.
പക്ഷേ അപ്പോഴേക്കും കരിങ്കപ്പാറ ഉസ്താദ് അനാരോഗ്യം
കാരണം ദറസിന് വിരാമം കുറിച്ച് വീട്ടിൽ വിശ്രമിക്കുകയാ
യിരുന്നു. എന്നാലും തലക്കടത്തൂരിനടുത്ത് സ്ഥിതിചെ
യ്യുന്ന കരിങ്കപ്പാറയിൽ ഇടക്കിടെ പോയി ഉസ്താ
ദിനെസന്ദർശിക്കാനും സംശയങ്ങൾ ചോദിക്കാനും
സൗകര്യമുണ്ടായിരിന്നു. ആ കാലയളവിൽ ഓമച്ചപ്പുഴ
താഴെ പള്ളിയിൽ നന്നമ്പ്ര സൈതാലി മുസ്‌ലിയാരും
താനൂർ വലിയ കുളങ്ങര പള്ളിയിൽ നിറമരുതൂർ വീരാൻ
കുട്ടി മുസ്‌ലിയാരും ദറസ് നടത്തിയിരിന്നു. തലക്കടത്തൂ
രിന്റെ പരിസര മഹല്ലുകളിൽ നിന്ന് പലരും മസ്അല
കൾക്ക് വേണ്ടി മുദരിസുമാരെ സമീപിക്കാറുണ്ട്.
അന്നത്തെ പ്രധാനമുദരിസായിരുന്ന നെല്ലിക്കുത്ത്
ബാപ്പുട്ടി മുസ്‌ലിയാരെയായിരുന്നു സമീപിച്ചിരുന്നത്.
പക്ഷേ അദ്ദേഹത്തിന്റെ വിയോഗത്തിന് ശേഷം ഈ വിനീ
തനെസമീപിക്കുമായിരിന്നു. ഉപര്യുക്ത പണ്ഡിതൻമാ
രുടെ അയലത്തായത് കൊണ്ട് അവരിൽ പ്പെട്ട
ആരെയെങ്കിലും സമീപിച്ച് സംശയം തീർത്ത് മറുപടി
പറയാൻ അവസരം ലഭിച്ചത് വലിയൊരനുഗ്രഹമായി
കാണുന്നു ഞാൻ.

ഏതു മസ്അലകൾക്ക് വേണ്ടി സമീപിച്ചാലും
ഈ പറയപ്പെട്ടവരെല്ലാം ഫത്ഹുൽ മുഈനാണ് അവലം
ബിക്കാറ്. ഒരു സന്ദർഭത്തിൽ എന്റെ സംശയത്തിന്
ഫത്ഹുൽ മുഈൻ നോക്കി മറുപടി പറഞ്ഞ ശേഷം കരി
ങ്കപ്പാറ ഉസ്താദ് ഇപ്രകാരം പറഞ്ഞു. 'ഫത്ഹുൽ മുഈൻ
വലിയ കിതാബാണ്. ബഹുമാനപെട്ട ഖുതുബീ മുഹമ്മദ്

മുസ്‌ലിയാർ എല്ലാറ്റിനും ഫത്ഹുൽ മുഈനാണ് അവലം
ബിച്ചിരിന്നത്. ഇന്നത്തെ കുട്ടികൾ അതൊരു ചെറിയ
കിതാബായി കാണുന്നത് ഖേദകരമാണ്. ഏകദേശം എട്ട്
കൊല്ലങ്ങൾ കൊണ്ടാണ് ഞങ്ങളെല്ലാം ഫത്ഹുൽ
മുഈൻ ഓതിയത്. നഹ്‌വ് കിതാബും അൽഫിയയും
പൂർത്തിയാക്കി പഠിക്കുകയും ഫത്ഹുൽ മുഈനിന്റെ
വ്യാഖ്യാനഗ്രന്ഥങ്ങളായ "ഇആനത്ത് " "തർശീഹ്"തുട
ങ്ങിയവ സ്വന്തമായി വായിച്ച് ബാഹ്യാർത്ഥമെങ്കിലും മന
സ്സിലാക്കാൻ കഴിയുന്ന പ്രാപ്തിഎത്തിയതിന് ശേഷമേ
ഫത്ഹുൽ മുഈൻ തുടങ്ങാവൂ. അപ്പോഴേ ഫത്ഹുൽ
മുഈനിന്റെ ആഴവും ഗാംഭീര്യവും ഉൾകൊള്ളാനാവുക
യുള്ളൂ'. ഇത് പറഞ്ഞപ്പോൾ കരിങ്കപ്പാറ ഉസ്താദിന്റെ
ഫത്ഹുൽ മുഈനിൽ തുഹ്ഫയുടെ പേജ്, വാള്യ നമ്പറു
കൾ രേഖപ്പെടുത്തിയത് സംബന്ധിച്ച് ഞാനാരാഞ്ഞു.
ഇപ്രകാരം മറുപടി പറഞ്ഞു. "അതൊന്നും രേഖപ്പെടു
ത്തിയത് ഞാനല്ല ഞങ്ങളുടെ ഉസ്താദായ ഇരുമ്പാല
ശ്ശേരി കുഞ്ഞഹമ്മദ് മുസ്‌ലിയാരാണ്. രണ്ടാം മുദരിസ്
കുഞ്ഞഹമ്മദ് മുസ്‌ലിയാർ എന്ന പേരിലായിരിന്നു ബഹു
മാനപ്പെട്ടവർ അറിയപ്പെട്ടിരിന്നത്. താനൂർ ഇസ്‌ലാഹുൽ
ഉലൂം മദ്രസയിൽ പാങ്ങിൽ അഹ്മദ് കുട്ടി മുസ്‌ലിയാർ
പ്രാധാനമുദരിസായിരുന്നപ്പോൾ രണ്ടാം മുദരിസായി
സേവനമനുഷ്ഠിച്ചത് കൊണ്ടായിരുന്നു ഈ നാമം.
പാനായികുളം "പുതിയാപ്പിള" അബ്ദുറഹ്മാൻ മുസ്‌ലിയാ
രുടെ ദറസിൽ ഉസ്താദ് ഫത്ഹുൽ മുഈൻ ഓതികൊ
ണ്ടിരിക്കുമ്പോൾ ഓരോ മസ്അലകൾ സംബന്ധിച്ചും
തുഹ്ഫയിൽ പ്രതിപാദിച്ചത് പാനായിക്കുളം ഉദ്ധരിച്ച്
കൊണ്ടിരിക്കും. ഉസ്താദ് വിശദീകരിക്കുന്ന ലാഘ
വത്തോടെ നമുക്ക് അവകണ്ടെത്തുക സാധ്യമല്ലെന്ന്
വിചാരിച്ച് ആ സ്ഥലങ്ങളെല്ലാം പത്ത് വാള്യങ്ങൾ വരുന്ന
തുഹ്ഫയിൽ നിന്ന് കണ്ടെത്തി വാള്യ പേജുകൾ നിർണ്ണ
യിച്ച് അവരേഖപ്പെടുത്തുകയായിരുന്നു ഉസ്താദ്
ചെയ്തിരുന്നത്. ഇത് മഹാ സാഹസികമാണ്. കാരണം
ഫത്ഹുൽ മുഈനിന്റെ ക്രമവും തുഹ്ഫയുടെ ക്രമവും
വളരെ വ്യത്യാസമുണ്ട്. ഉദാഹരണമായി "താരികുസ്സ്വ
ലാത്ത് " (നിസ്കാരം ഉപേക്ഷിക്കുന്നവൻ) സംബന്ധിച്ച
ചർച്ച ഫത്ഹുൽ മുഈനിന്റെ ആദ്യ ഭാഗത്താണെങ്കിൽ
തുഹ്ഫയിൽ അവസാനഭാഗത്ത് ഒമ്പതാം വാള്യത്തിലാ
ണ്. ഇങ്ങനെപലയിടത്തും മാറി മറിഞ്ഞ് കിടക്കുന്നു. തു
ഹ്ഫയിൽ ചില മസ്അലകളെല്ലാം അത് പറയേണ്ട
അദ്ധ്യായത്തിൽ പരാമർശിച്ച് കാണില്ല. എന്നാൽ മറ്റൊരു

അദ്ധ്യായത്തിൽ അനുയോജ്യമായ സ്ഥലത്ത് അവ പരാമർശിക്കുകയും ചെയ്യും. അത് തന്നെ ചിലപ്പോൾ സൂചനയിൽ ഒതുക്കുകയായിരുക്കും. ചിലപ്പോൾ വ്യക്തമായും ചിലപ്പോൾ വ്യംഗ്യമായും പറയും. അത് കൊണ്ടാണ് ഒരു മസ്അലയും പരാമാർശിക്കാതെ തുഹ്ഫ പോയിട്ടില്ലെന്ന് മഹാൻമാർ പറയാൻ കാരണം. എന്നാൽ ആ നിലപാട് ഫത്ഹുൽ മുഈനിനുമുണ്ട്. തുഹ്ഫയുടെ രചയിതാവായ ഇബ്നു ഹജർ (റ)ന്റെ ശിഷ്യനല്ലേ ഫതുഹുൽ മുഈൻ എഴുതിയത്'.

മറ്റൊരിക്കൽ കരിങ്കപ്പാറ ഉസ്താദിന്റെ ഫത്ഹുൽ മുഈൻ തെറ്റുകൾ തീർത്ത് ശരിപ്പെടുത്തിയതിനും ചിലയിടങ്ങളിൽ വിവിധ നുസ്ഖ:കൾ എഴുതി കൊടുത്തതിനും അവലംബമാക്കിയത് എന്തായിരുന്നുവെന്ന് ഞാൻ ചോദിച്ചു. അവിടന്നിപ്രകാരം പറഞ്ഞു. 'പ്രാധനമായും എന്റെ ഉസ്താദായ ഇരുമ്പാലശ്ശേരിയുടെ ഫത്ഹുൽ മുഈൻ തന്നെ. എന്റെ പിതാവായ സൂഫിമുസ്‌ലിയാരുടെ ഫത്ഹുൽ മുഈനും ഭാര്യപിതാവായ കോടഞ്ചേരി ഉസ്താദിന്റെ ഫത്ഹുൽ മുഈനും ചിലയിടങ്ങളിൽ അവലംബിച്ചിട്ടുണ്ട്'. വളരെ സാഹസപ്പെട്ട് എഴുതിയ ഈ ഫത്ഹുൽ മുഈൻ ഫോട്ടോകോപ്പി എടുത്ത് വിൽപ്പനച്ചരക്കാക്കുന്നതിന് മുമ്പ് ഒരു കിട്ടാക്കനിയായിരുന്നു. തലക്കടത്തൂരിൽ വെച്ച് ഫത്ഹുൽ മുഈൻ ദറസ് ആരംഭിച്ചപ്പോൾ വീട്ടിൽ വിശ്രമിക്കുന്ന കരിങ്കപ്പാറ ഉസ്താദിന്റെ ഫത്ഹുൽ മുഈൻ കിട്ടുമെന്ന് കരുതി അവിടെ ചെന്നു. അപ്പോൾ അവിടന്ന് ഇങ്ങനെപറഞ്ഞു. ഇപ്പോൾ ദറസില്ലെങ്കിലും ആരെങ്കിലും വല്ല മസ്അലയും ചോദിക്കാൻ വന്നാൽ പറഞ്ഞ് കൊടുക്കാൻ ഫത്ഹുൽ മുഈൻ ആവശ്യമാണ്. വിട്ട് തരാൻ പറ്റില്ലെന്നർത്ഥം. കുറച്ച് ആലോചിച്ചിരുന്ന ശേഷം ഇങ്ങനെപറഞ്ഞു. തത്കാലം കൊണ്ട് പോകാം. രണ്ടാഴ്ച്ച കഴിഞ്ഞാൽ തിരിച്ച് കൊണ്ട് വരണം. ഏതായാലും രണ്ടാഴ്ചക്ക് കിട്ടി. കരിങ്കപ്പാറ ഉസ്താദിന്റെ ശിഷ്യനും അന്ന് ഓമച്ചപ്പുഴ മേൽമുറി പള്ളിയിൽ മുദരിസുമായിരുന്ന മർഹൂം കുറ്റിപ്പുറം മുഹമ്മദ് മുസ്‌ലിയാരുമായി കണ്ടപ്പോൾ രണ്ടാഴ്ചത്തേക്ക് ഉസ്താദിന്റെ ഫത്ഹുൽ മുഈൻ വാങ്ങിയത് സംബന്ധിച്ച് ഞാൻ പറഞ്ഞു മുഹമ്മദ് മുസ്‌ലിയാർ പറഞ്ഞു. എങ്ങനെകിട്ടിപ്പോയി? ഞങ്ങൾ ഓതുന്ന കാലത്ത് ഞങ്ങൾക്ക് തന്നെ ഇങ്ങനെവിട്ട് തരാറില്ല. നാട്ടിൽ പോകുമ്പോഴടക്കം ഫത്ഹുൽ മുഈൻ കൊണ്ട് പോകാറാണ്

...ൽ പുതിയ പേരക്കുട്ടി മരുമകൻ ആയത് കൊണ്ട് വിട്ട
...നമാകാം നിങ്ങൾക്ക്.

ഉസ്താദിന്റെ ഫത്ഹുൽ മുഈനിൽ നിന്ന് കാല ...ൾ ചെലവഴിച്ച് പകർത്തി എഴുതിയ ശിഷ്യൻമാരിലെ പ്രമുഖരാണ് മർഹൂം കുറ്റിപ്പുറം മുഹമ്മദ് മുസ്ലിയാർ, മർഹൂം കോട്ടൂർ ഹസൻ മുസ്ലിയാർ, വൈലത്തൂർ ബാവ മുസ്ലിയാർ ഉസ്താദിന്റെ ദറസിൽ മാത്രം പഠിച്ച് ഓമച്ച പ്പുഴ പുത്തൻ പള്ളിയിൽ ഉസ്താദിന്റെ കൂടെ രണ്ടാം മുദ രിസായി സേവനമനുഷ്ഠിക്കുകയും ഇപ്പോഴും അവിടെ തന്നെ തുടരുകയും ചെയ്യുന്ന തരൂരങ്ങാടി ഹസൻ മുസ്ലിയാർ തുടങ്ങിയവർ. ഇവരെല്ലാം മികവുള്ള കർമ്മ ശാസ്ത്ര പണ്ഡിതൻമാരാണ്.

മഹാൻമാരായ വിവിധ ഉസ്താദുമാരുടെ ദറ സിൽ പഠിച്ച ഒരു മഹൽ വ്യക്തിത്വത്തിന്റെ ഉടമയാണ് വന്ദ്യരായ തിരൂരങ്ങാടി ബാപ്പു മുസ്ലിയാർ. ഒരു സന്ദർഭ ത്തിൽ ഇപ്രകാരം പറഞ്ഞത് ഞാനോർക്കുന്നു: പല ഉസ്താദുമാരിൽ നിന്ന് ഞാൻ പഠിച്ചിട്ടുണ്ട്. പക്ഷേ കരിങ്ക പ്പാറ ഉസ്താദിന് ഒരു പ്രത്യേകതയുണ്ട്. എന്ത് സംശയ ങ്ങളും ചോദിക്കാം. ശരിക്കും ആലോചിച്ച് ഉറപ്പാക്കിയ ശേഷമേ മറുപടി പറയുകയുള്ളു. ചിലപ്പോൾ മറുപടി പറ യാതെ ഞാനൊന്നു കൂടി നോക്കട്ടെ എന്ന് പറയും. ഉറപ്പാ ക്കിയ ശേഷം മാത്രം മറുപടി നൽകും. എന്ത് ചോദി ച്ചാലും ഉടനടി മറുപടി പറയുക എന്ന ശൈലി ഉസ്താദി നില്ല. അത് കൊണ്ട് തന്നെ പറഞ്ഞത് തിരുത്തി പറയേണ്ട ആവശ്യം വരില്ല. പറഞ്ഞാൽ പിന്നെ ഇളകാത്ത വിധം ഉറ ച്ചതായിരിക്കുമെന്നർത്ഥം.

ഈ പറഞ്ഞതെല്ലാം അവിടുത്തെ പാണ്ഡിത്യം സംബന്ധിച്ചാണെങ്കിൽ ഇബാദത്ത്, സൂക്ഷമത, ലാളി ത്യം, സൽസ്വഭാവം, വിനയം തുടങ്ങിയ ഗുണമേൻമകൾ കൂടി മേളിച്ച വ്യക്തിയായിരുന്നു മഹാനവർകൾ. മറ്റുള്ളവരുടെ അരികിൽ നിന്നും വല്ല പാരിതോഷികം ഇച്ഛരിക്കുകയോ വളരെ ആവശ്യമായഘട്ടങ്ങളിൽ പോലും വല്ല സഹായവും കമ്മിറ്റിക്കാരിൽ നിന്നോ വ്യക്തികളിൽ നിന്നോ ആവശ്യപ്പെടുകയോ ചെയ്തിട്ടില്ല. എല്ലാം അല്ലാഹുവിൽ അർപിക്കുന്ന "തവക്കുൽ" മാത്രമാ യിരുന്നു അവിടുത്തെ അവലംബം. മറ്റൊരാളുടെ കുറ്റം പറയുന്നതും അത് കേൾക്കുന്നതും വലിയ വെറുപ്പായിരി ന്നു. അരീക്കാട് പള്ളി പ്രശ്നം വിവാദമായപ്പോൾ കാന്ത

പുറം ഉസ്താദിനെകുറ്റപ്പെടുത്തി ഒരു പണ്ഡിതൻ ചന്ദ്രികാ ദിനപത്രത്തിൽ എഴുതുകയുണ്ടായി. ഇത് സംബന്ധിച്ച് ഉസ്താദിന്റെ സാന്നിധ്യത്തിൽ ആരോ പറഞ്ഞപ്പോൾ അവിടുന്നിപ്രകാരം പറഞ്ഞതിന് ഈ ലേഖകൻ സാക്ഷിയാണ്. "അങ്ങനെയൊന്നും എഴുതാനോ പറയാനോ പാടില്ല. ഉള്ളതാണെന്നുറപ്പായാൽ തന്നെ പറയാൻ പാടില്ലെന്നല്ലേ നിയമം. കുറ്റമില്ലാത്ത ഒരാളും ഉണ്ടാവുകയില്ല. അമ്പിയാക്കൾ മാത്രമേ അതിൽ നിന്നൊഴിവുള്ളൂ. ആഖിറത്തിൽ വെച്ച് ഓരോരുത്തരുടെയും കെട്ടുകൾ അഴിക്കുമ്പോൾ മാത്രമേ അവരവർ ചെയ്ത കുറ്റങ്ങൾ ബോധ്യപ്പെടുകയുള്ളൂ. മറ്റൊരാളുടെ കുറ്റം നാം മറച്ച് വെച്ചാൽ നമ്മുടെ കുറ്റവും മറക്കപ്പെടും. മറിച്ച് അവ ജനങ്ങൾക്കിടയിൽ വലിച്ചിട്ടാൽ അവന്റെ കുറ്റങ്ങൾ നാളെ ആഖിറത്തിൽ വെച്ച് കോടാനുകോടി ജനങ്ങൾക്കിടയിൽ വിളംബരം ചെയ്യപ്പെടും".എത്ര വിലപ്പെട്ട വാക്കുകളാണിത്. ഇന്നത്തെ പണ്ഡിതൻമാരടക്കമുള്ള ജനങ്ങൾ ഇത് ഓർത്തിരുന്നെങ്കിൽ!

ഇതിനെല്ലാം പുറമേ വിവിധ ത്വരീഖത്തുകളുടെ ദിക്റുകളും മറ്റു ഇജാസത്തുകളും വിശേഷപ്പെട്ട ചിലർക്കെല്ലാം കൊടുക്കുക കൂടി ചെയ്തിരുന്ന വ്യക്തിയായിരുന്നു മഹാനവർകൾ. സമസ്ത കേരള സുന്നീ യുവജനസംഘം സുപ്രിം കൗൺസിൽ അംഗമായ വൈലത്തൂർ സയ്യിദ് യൂസുഫ് കോയ തങ്ങൾ അവരിൽ പെട്ടവരത്രെ. ജുല്ലുൽ വളാഇഫ്, രിഫാഈത്വരീഖത്തിന്റെ ദിഖ്റുകൾ, ഹദ്ധാദ് റാത്തീബ്, അസ്മാഉൽ ഹുസ്നാ തുടങ്ങിയവയെല്ലാം കരിങ്കപ്പാറ ഉസ്താദിൽ നിന്നാണ് ഞാൻ സ്വീകരിച്ചതെന്ന് തങ്ങൾ പറായറുണ്ട്. ജുല്ലുൽ വളാഇഫിന്റെ ഇജാസത്ത് മർഹൂം കൂട്ടായി ചട്ടിക്കൽ അബ്ദുല്ല കുട്ടി മുസ്‌ലിയാരിൽ നിന്നും, രിഫാഈ ത്വരീഖത്തിന്റെ ദിക്റുകൾ മർഹൂം വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാർ, അവരുടെ പിതാവ് കോയമുട്ടി മുസ്‌ലിയാർ എന്നിവരിൽ നിന്നും ഹദ്ധാദ് റാത്തീബ് ഖുതുബി മുഹമ്മദ് മുസ്‌ലിയാർ, ഇരുമ്പാലശ്ശേരി കുഞ്ഞഹമ്മദ് മുസ്‌ലിയാർ, പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്‌ലിയാർ തുടങ്ങിയവരിൽ നിന്നുമാണ് കരിങ്കപ്പാറ ഉസ്താദ് സ്വീകരിച്ചതെന്ന് വൈലത്തൂർ തങ്ങൾ പറയുന്നു.

മരണത്തോടനുബന്ധിച്ച രോഗ സമയത്ത് കോട്ടക്കൽ ആര്യവൈദ്യശാല കോളേജിൽ പ്രിൻസിപ്പാൾ ആയിരുന്ന ഡോ: ബാലരാമനെകാണിക്കാൻ വേണ്ടി കൊണ്ട്

പോയപ്പോൾ പരിശോധനക്കിടയിൽ കയ്യിന്റെ മുട്ടിലുണ്ടാ യിരുന്ന ഒരു മുഴ ഡോക്ടറുടെ ശ്രദ്ധയിൽപ്പെട്ടു. അത് കീറിക്കളയുന്നത് സംബന്ധിച്ച് ഡോക്ടർ പറഞ്ഞപ്പോൾ അത് വേണ്ടന്ന് ഉസ്താദ് പറഞ്ഞു. രണ്ടാഴ്ച കഴിഞ്ഞ ശേഷം വീണ്ടും ഡോക്ടറെ സമീപിച്ചപ്പോൾ ആ മുഴ കണ്ടില്ല. അത് കീറിക്കളഞ്ഞതൊന്നുമല്ലന്ന് മനസ്സിലായ പ്പോൾ ഡോക്ടർ ഇപ്രകാരം പറഞ്ഞു. ഇത് ഇദ്ധേഹ ത്തിന്റെ ദിവ്യത്വം മാത്രമാണ്. ഈ സംഭവത്തിന് ദൃക് സാക്ഷിയാണെന്ന് വൈലത്തൂർ തങ്ങൾ പറയുകയുണ്ടാ യി. തങ്ങൾ പറഞ്ഞ ഒരു സംഭവം കൂടി ഉദ്ധരിച്ച് ഈ കുറി പ്പിന് വിരാമമിടാം. ഒരു ദിവസം രാത്രി ഉറക്കത്തിൽ കരിങ്ക പ്പാറ ഉസ്താദിനെതങ്ങൾ സ്വപ്നത്തിൽ ദർശിച്ചു. ഉസ്താദ് തങ്ങളോട് ഇപ്രകാരം ചോദിച്ചുവത്രെ; 'തങ്ങളെ നിങ്ങൾക്ക് മരിക്കേണ്ടേ'? കോഴിക്കോട് ഹോസ്പ്പിറ്റലിൽ കഴിഞ്ഞിരുന്ന ഉസ്താദിനെസന്ദർശിക്കണമെന്ന് ഉറക്ക ത്തിൽ നിന്നുണർന്നപ്പോൾ തങ്ങൾ തീരുമാനിച്ചു. പക്ഷേ തുടർന്ന് തന്നെ ഉസ്താദ് വഫാത്തായ വിവരമാണ് തങ്ങൾക്ക് ലഭിച്ചത്. ഉസ്താദ് വഫാത്തായ അന്ന് മുതൽ ഈ കഴിഞ്ഞ ആണ്ട് നേർച്ച വരെ എല്ലാ ആണ്ട് നേർച്ച കളും വിപുലമായി തന്നെ തങ്ങളുടെ നേതൃത്വത്തിലാണ് നടന്ന് വരാറുള്ളത്. തുടർന്നും ഇത് നടത്താൻ തങ്ങൾക്കും സഹകാരികൾക്കും അല്ലാഹു തൗഫീഖ് ചെയ്യട്ടെ എന്ന് നമുക്ക് ദുആ ചെയ്യാം.

# സ്നേഹനിധിയായ ശൈഖുനാ

**പെരുവള്ളൂർ അബ്ദുറഹ്മാൻ മുസ്ലിയാർ**

ഓമച്ചപ്പുഴയിൽ നിന്നാണ് ഞാൻ ഉസ്താദിനോടൊപ്പം ഓതാൻ കൂടിയത്. ഞാൻ ഉസ്താദിനടുത്തെത്താനും പഠിക്കാനുമെല്ലാം കാരണക്കാരൻ എന്റെ ആദ്യകാല ഉസ്താദും ഓമച്ചപ്പുഴ താഴെ പള്ളിയിൽ മറപെട്ടുകിടക്കുന്നവരുമായ ഉണ്ണീൻ കുട്ടി മുസ്ലിയാരാണ്. ഇരുമ്പുചോലക്കൽ പള്ളിയിലാണ് ഉസ്താദിനോടൊപ്പം (ഉണ്ണീൻ കുട്ടി മുസ്ലിയാരോടൊപ്പം) ഞാൻ പഠിച്ചിരുന്നത്. ഉസ്താദ് ഇടക്കിടെ ഒരു പ്രത്യേക ഹാലിൽ നാടുവിടും. കുന്നുംപുറത്തിനടുത്ത ചെട്ട്യാട് പഠിക്കുന്ന കാലത്ത് ഉസ്താദ് ഇപ്രകാരം നാടുവിട്ടു. ഞാൻ തുടർന്ന് ഓതിയത് ഇരുമ്പുചോലയിലാണ്. ആയിടെ പഴയ ഉസ്താദിനെ(ഉണ്ണീൻകുട്ടി മുസ്ലിയാരെ) കാണാൻ ഞാനും ഇന്ത്യനൂർ മുഹമ്മദ് മുസ്ലിയാരും തീരുമാനിച്ചു. അന്വേഷണത്തിനൊടുവിൽ ഞങ്ങൾക്ക് ലഭിച്ച വിവരം അദ്ദേഹം ഓമച്ചപ്പുഴ എന്ന സ്ഥലത്ത് കരിങ്കപ്പാറ മുഹമ്മദ് മുസ്ലിയാരുടെ ദർസിൽ ഉണ്ടെന്നാണ്. വാഹനസൗകര്യമൊന്നുമില്ലാത്ത അക്കാലത്ത് ഒരു വെള്ളിയാഴ്ച രാവിലെ ഞങ്ങൾ ഓമച്ചപ്പുഴയിലേക്ക് നടക്കാൻ തുടങ്ങി. മുഹമ്മദ് മുസ്ലിയാരുടെ ദർസന്വേഷിച്ചാണ് ഞങ്ങൾ മുന്നോട്ട് നീങ്ങിയത്. ഏകദേശം ഓമച്ചപ്പുഴ പള്ളിക്കടുത്തെത്തിയപ്പോൾ വീട്ടിൽ നിന്ന് പള്ളിയിലേക്ക് പോകുന്ന കരിങ്കപ്പാറ ഉസ്താദിനെകണ്ടു. ഉസ്താദിനോടും (ഉസ്താദാണെന്ന് അറിഞ്ഞിട്ടില്ല) ഞങ്ങൾ ചോദിച്ചു: മുഹമ്മദ് മുസ്ലിയാരുടെ ദർസെവിടെയാണ്? എന്റെ കൂടെ പോരൂ... ഞാൻ കാണിച്ചുതരാം. അദ്ദേഹം പറഞ്ഞു.

ഏറെ കഴിയാതെ തന്നെ ഞങ്ങൾക്ക് പറ്റിയ ആളി ബോധ്യപ്പെട്ടു. അങ്ങനെപള്ളിയിലെത്തുകയും ഉണ്ണീൻകുട്ടി മുസ്‌ലിയാരെ അവിടെ കണ്ടുമുട്ടുകയും ചെയ്തു. അദ്ദേഹം ചോദിച്ചു: ഇപ്പോഴെവിടെയാണ് ഓതുന്നത്? ഞാൻ പറഞ്ഞു: ഇരുമ്പുചോലക്കൽ. 'എന്നാൽ ഉസ്താദിനോട് ചോദിച്ച് ഇങ്ങോട്ട് പോരൂ... ഇവിടെ ഓതാം'. ഉസ്താദ് പ്രതിവചിച്ചു. അങ്ങനെഞാൻ ഇരുമ്പുചോലയിലെത്തി ഉസ്താദിന്റെ സമ്മതം വാങ്ങി. അന്നു ഞാൻ ഓമച്ചപ്പുഴവരെ നടന്നായിരുന്നു ദർസിൽ പോയിരുന്നത്. തിരൂരങ്ങാടി ചെറുമുക്കു വഴിയായിരുന്നു നടത്തം. പലപ്പോഴും ചെറുമുക്ക് പാടത്തിൽ വെള്ളം നിറഞ്ഞു നിൽക്കുന്നതു മൂലം അവിടെവെച്ച് വസ്ത്രമൊക്കെ മാറ്റിയായിരിക്കും വെള്ളത്തിലിറങ്ങുക.

കരിങ്കപ്പാറ ഉസ്താദ് താനൂരിൽ നിന്ന് വന്നയുടനെആദ്യം ദർസ് തുടങ്ങിയത് ഓമച്ചപ്പുഴ താഴെ പള്ളിയിലായിരുന്നു. നന്നമ്പ്ര സൈതാലി മുസ്‌ലിയാർ, കുഞ്ഞിമോൻ ഫൈസിയുടെ എളാപ്പ ഏനി മുസ്‌ലിയാർ, എന്റെ ഉമ്മയുടെ അമ്മാവൻ വലിയോറ മുഹ്‌യിദ്ധീൻ മുസ്‌ലിയാർ എന്നിവർ അവിടെ ഉസ്താദിനോടൊപ്പം ഓതാനുണ്ടായിരുന്നു. അതിനുശേഷം ഉസ്താദ് പരപ്പനങ്ങാടി പള്ളിയിൽ ദർസ് നടത്തി. പ്രസിദ്ധനായ കമ്മുണ്ണി മുസ്‌ലിയാരുപ്പാപ്പയുടെ മകൻ കുറ്റൂർ അബ്ദുറഹ്‌മാൻ മുസ്‌ലിയാർ, വഹാബി ആചാര്യനായ ഉമർ മൗലവി എന്നിവർ അവിടെ മുതഅല്ലിംകളായുണ്ടായിരുന്നു. അക്കാലത്ത് സുന്നത്ത് ജമാഅത്തിന് വേണ്ടി ശക്തിയായി വാദിക്കുകയും എതിരാളികളെ എവിടെവെച്ചും ചോദ്യം ചെയ്യാനൊരുമ്പെടുകയും ചെയ്യുന്നയാളായിരുന്നു ഉമർ മൗലവി. അവിടെയുണ്ടായിരുന്ന ചായക്കടക്കാരൻ വഹാബിസത്തോടു ചെറിയൊരു ചായ്‌വ് പ്രകടിപ്പിക്കുന്നയാളായിരുന്നു. ചായ കുടിക്കാൻ കുറ്റൂർ അബ്ദുറഹ്‌മാൻ മുസ്‌ലിയാരും ഉമർ മൗലവിയും ഒന്നിച്ചാണു പോവുക. കടയുടമയെ ചൂടാക്കാൻ ഇബ്നു അബ്ദിൽ വഹാബ് ളാല്ലും (പിഴച്ചവർ) മുളില്ലു (പിഴപ്പിക്കുന്നവൻ) മാണ് തുടങ്ങിയ കാര്യങ്ങൾ ഉമർ മൗലവി ഉറക്കെ വിളിച്ചുപറയും. ഇരുവരും പ്രശ്നമാകുമ്പോൾ അബ്ദുറഹ്‌മാൻ മുസ്‌ലിയാർ അത് പരിഹരിക്കുകയും ചെയ്യും. ഒരു ദിവസം അബ്ദുറഹ്‌മാൻ മുസ്‌ലിയാർ സ്ഥലത്തില്ലാതിരുന്നപ്പോൾ ഉമർ മൗലവി തനിയെ ചായക്കുടിക്കാനിറങ്ങി. അന്ന് ചായ കിട്ടാൻ

അൽപം വൈകുകകൂടി ചെയ്തതോടെ ഉമർ മൗലവി എന്തോ പറഞ്ഞു. നേരത്തേ ദേഷ്യം മനസ്സിലുള്ള കടയുടമ ഇതുകൂടിയായപ്പോൾ മൗലവിയെ വന്നു തല്ലി. ഇതോടെ നാട്ടിലാകെ പ്രശ്നമായി. ആ സമയത്ത് ഉസ്താദ് നാട്ടിൽ പോയതായിരുന്നു. ഉസ്താദിന് ശിഷ്യരോട് അങ്ങേയറ്റത്തെ സ്നേഹമായിരുന്നു. അവർക്കു വേണ്ടി എന്തു ത്യാഗം സഹിക്കാനും ഉസ്താദ് തയ്യാറായിരുന്നു. പരപ്പനങ്ങാടിയിലെ പ്രശ്നത്തിൽ 'എന്റെ ശിഷ്യരെ നിയന്ത്രിക്കേണ്ടത് ഞാനാണ്. അവരുടെ പ്രശ്നങ്ങൾ പരിഹരിക്കേണ്ടത് ഞാനാണ്, നാട്ടുകാരല്ല' എന്നതായിരുന്നു ഉസ്താദിന്റെ നിലപാട്. ഉസ്താദ് അതോടെ അവിടുത്തെ ദർസ് അവസാനിപ്പിക്കുകയും ചെയ്തു.

തുടർന്ന് ഉസ്താദിന്റെ ദർസ് നടന്നത് കുറ്റൂർ അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ നാട്ടിൽതന്നെയാണ്. ആ കാലത്താണ് ഉസ്താദിന്റെ മൂത്തപുത്രി ജനിക്കുന്നത്. കുട്ടിയുടെ ജനനവാർത്ത അറിയിക്കാനെത്തിയയാൾക്ക് 3 രൂപയോ 5 രൂപയോ (അന്നത്തെ വലിയ സംഖ്യയാണത്) കൊടുക്കാനുള്ള സംവിധാനവും ഉസ്താദ് ചെയ്തു. അത്തരം വിഷയങ്ങളിലൊന്നും ഉസ്താദ് ഒരു പിശുക്കും കാണിച്ചിരുന്നില്ല. അബ്ദുറഹ്മാൻ മുസ്‌ലിയാരാണ് ഇക്കാര്യമൊക്കെ എനിക്ക് പറഞ്ഞുതന്നത്.

കുറ്റൂരിൽ നിന്ന് പിരിഞ്ഞ ശേഷം ഉസ്താദ് ദർസ് നടത്തിയത് അരീക്കോടിനടുത്ത നെല്ലാര എന്ന പ്രദേശത്താണ്. ഉസ്താദിനോട് അടുത്ത ബന്ധം പുലർത്തിയിരുന്ന ഉണ്ണീൻകുട്ടി മുസ്‌ലിയാരാണ് അങ്ങോട്ട് കൊണ്ടുപോയത്. അവിടെനിന്നാണ് വൈലത്തൂരിനടുത്തുള്ള ചെലൂരിൽ ദർസ് നടത്താനായി ഉസ്താദ് എത്തിയത്. ചെലൂരിൽ വളരെക്കാലം ദർസ് നടത്തിയിട്ടുണ്ട്. പ്രഗത്ഭരായ പല പണ്ഡിതരും അവിടെ ഓതി പഠിച്ചിട്ടുണ്ട്. അസ്ഹരി തങ്ങൾ, പെരുമ്പടപ്പ് അബ്ദുറഹ്മാൻ മുസ്‌ലിയാർ, വൈലത്തൂർ ബാവ മുസ്‌ലിയാർ, കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്‌ലിയാർ തുടങ്ങിയവരെല്ലാം അക്കൂട്ടത്തിൽ പെടുന്നു.

അബ്ദുറഹ്മാൻ മുസ്‌ലിയാരാണ് ഓമച്ചപ്പുഴയിൽ നിന്ന് ഉസ്താദിനെപെരുമ്പടപ്പിലേക്ക് കൊണ്ടുപോയത്. രണ്ടുമൂന്നു തവണ അങ്ങോട്ട് ക്ഷണിച്ചു. ആദ്യം പറഞ്ഞത് ഒന്നുകിൽ ദർസ് നടത്താൻ വരണം. അല്ലെങ്കിൽ ദർസ് തുടങ്ങിത്തരികയെങ്കിലും വേണം എന്നായിരുന്നു.

ഉസ്താദ് ഇക്കാര്യം അന്ന് മോല്യേരുപ്പാപ്പ ദർസിന്റെ എല്ലാ കാര്യങ്ങളും നോക്കാൻ ഏൽപ്പിച്ചിരുന്ന കുഞ്ഞലവി മുസ്‌ലിയാരോട് പറഞ്ഞു. ഒരു മാസം കഴിഞ്ഞിട്ടും പ്രതികരണങ്ങളൊന്നുമുണ്ടായില്ല. അബ്ദുറഹ്മാൻ മുസ്‌ലിയാർ വീണ്ടും വന്ന് നിർബന്ധിച്ചപ്പോൾ ഉസ്താദ് വരാമെന്നേൽക്കുകയും ഈ കാര്യം കുഞ്ഞലവി മുസ്‌ലിയാരെ അറിയിക്കുകയും ചെയ്തു. അങ്ങനെടി.പി. ഹസ്സൻ മുസ്‌ലിയാരെ മറ്റൊരാൾ വരുന്നത് വരെ പുത്തൻപള്ളിയിൽ മുദർരിസായി നിർത്തി ബാക്കിയുള്ളവരോടൊപ്പം പെരുമ്പടപ്പിലേക്ക് പോയി. 35-ഓളം വിദ്യാർത്ഥികളായിരുന്നു കൂടെയുണ്ടായിരുന്നത്.

ഏകദേശം 6 വർഷത്തോളം ഉസ്താദ് പെരുമ്പടപ്പിൽ ദർസ് നടത്തിയിട്ടുണ്ട്. പിന്നീട് ഓമച്ചപ്പുഴക്കാരുടെ നിർബന്ധത്തിനു വഴങ്ങി വീണ്ടും ഓമച്ചപ്പുഴയിലേക്ക് തന്നെ വരികയായിരുന്നു. ടി.പി. ഹസൻ മുസ്‌ലിയാരെ പെരുമ്പടപ്പിൽ മുദർരിസായി തീരുമാനിച്ച ശേഷമായിരുന്നു ഈ തിരിച്ചുവരവ്. എന്നോട് പെരുമ്പടപ്പിൽ തന്നെ നിൽക്കാനാവാശ്യപ്പെട്ടതിനാൽ എനിക്കവിടെ തന്നെ നിൽക്കേണ്ടിവന്നു. പെരുമ്പടപ്പിലെ ദർസ് പലതുകൊണ്ടും ശ്രദ്ധേയമായിരുന്നു. 60-ഓളം താമസിച്ചു പഠിക്കുന്ന പണ്ഡിതരും തൊട്ടടുത്ത പ്രദേശങ്ങളിൽ നിന്നെല്ലാം ദിവസവും വന്നുപോകുന്ന അനേകം പണ്ഡിതർ വേറെയും. ഉസ്താദിനേക്കാൾ പ്രായമുള്ളവർ, കുതുബി മുഹമ്മദ് മുസ്‌ലിയാർ, പാനായിക്കുളം തുടങ്ങിയ പണ്ഡിത ശ്രേഷ്ടരിൽ നിന്ന് അറിവ് നുകർന്നവരെല്ലാം അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. കുതുബിയുടെ ശിഷ്യനായ പരൂർ അബ്ദു മുസ്‌ലിയാർ, പാനായിക്കുളത്തിന്റെ മകൻ അഹ്മദ് അബൂതുറാബ് ബാഖവി എന്നിവർ ചില ഉദാഹരണങ്ങൾ മാത്രം. സദാസജീവമായ ദർസ് കാണാനും മസ്അല ചോദിക്കാനുമായി ധാരാളം സന്ദർശകർ എപ്പോഴുമുണ്ടാകും. പെരുമ്പടപ്പ് വലിയ്യിന്റെ ശരീകായിരുന്ന ഞമനക്കാട് സൈനുദ്ധീൻകുട്ടി മുസ്‌ലിയാരുടെ വീടുപൊളിച്ചു പള്ളിയാക്കിയപ്പോൾ ഖിബ്‌ല ശരിയാക്കാൻ ഉസ്താദിനെയായിരുന്നു കൊണ്ടുപോയത്. അന്നൊക്കെ ഖാദിമായി കൂടെയുണ്ടായിരുന്നത് ഈ വിനീതനായിരുന്നു. വളരെ സൂക്ഷ്മതയോട് കൂടി മാത്രമേ ഉസ്താദ് ഈ വിഷയങ്ങളൊക്കെ കൈകാര്യം ചെയ്തിരുന്നുള്ളൂ. തിരൂരങ്ങാടി ബാപ്പുമുസ്‌ലിയാർ പറയാറുണ്ട്. 'ചെറിയ കിതാബായ മുതഫർരിദ് ഓതിക്കൊടുക്കുകയാണെങ്കിലും വലിയ ഇനായതാ (പരിഗണന)ണ്

ഉസ്താദ് ഇക്കാര്യം അന്ന് മോല്യേരുപ്പാപ്പ ദർസിന്റെ എല്ലാ കാര്യങ്ങളും നോക്കാൻ ഏൽപ്പിച്ചിരുന്ന കുഞ്ഞലവി മുസ്‌ലിയാരോട് പറഞ്ഞു. ഒരു മാസം കഴിഞ്ഞിട്ടും പ്രതികരണങ്ങളൊന്നുമുണ്ടായില്ല. അബ്ദുറഹ്മാൻ മുസ്‌ലിയാർ വീണ്ടും വന്ന് നിർബന്ധിച്ചപ്പോൾ ഉസ്താദ് വരാമെന്നേൽക്കുകയും ഈ കാര്യം കുഞ്ഞലവി മുസ്‌ലിയാരെ അറിയിക്കുകയും ചെയ്തു. അങ്ങനെ ടി.പി. ഹസ്സൻ മുസ്‌ലിയാരെ മറ്റൊരാൾ വരുന്നത് വരെ പുത്തൻപള്ളിയിൽ മുദർരിസായി നിർത്തി ബാക്കിയുള്ളവരോടൊപ്പം പെരുമ്പടപ്പിലേക്ക് പോയി. 35-ഓളം വിദ്യാർത്ഥികളായിരുന്നു കൂടെയുണ്ടായിരുന്നത്.

ഏകദേശം 6 വർഷത്തോളം ഉസ്താദ് പെരുമ്പടപ്പിൽ ദർസ് നടത്തിയിട്ടുണ്ട്. പിന്നീട് ഓമച്ചപ്പുഴക്കാരുടെ നിർബന്ധത്തിനു വഴങ്ങി വീണ്ടും ഓമച്ചപ്പുഴയിലേക്ക് തന്നെ വരികയായിരുന്നു. ടി.പി. ഹസൻ മുസ്‌ലിയാരെ പെരുമ്പടപ്പിൽ മുദർരിസായി തീരുമാനിച്ച ശേഷമായിരുന്നു ഈ തിരിച്ചുവരവ്. എന്നോട് പെരുമ്പടപ്പിൽ തന്നെ നിൽക്കാനാവാശ്യപ്പെട്ടതിനാൽ എനിക്കവിടെ തന്നെ നിൽക്കേണ്ടിവന്നു. പെരുമ്പടപ്പിലെ ദർസ് പലതുകൊണ്ടും ശ്രദ്ധേയമായിരുന്നു. 60-ഓളം താമസിച്ചു പഠിക്കുന്ന പണ്ഡിതരും തൊട്ടടുത്ത പ്രദേശങ്ങളിൽ നിന്നെല്ലാം ദിവസവും വന്നുപോകുന്ന അനേകം പണ്ഡിതർ വേറെയും. ഉസ്താദിനേക്കാൾ പ്രായമുള്ളവർ, കുതുബി മുഹമ്മദ് മുസ്‌ലിയാർ, പാനായിക്കുളം തുടങ്ങിയ പണ്ഡിത ശ്രേഷ്ടരിൽ നിന്ന് അറിവ് നുകർന്നവരെല്ലാം അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. കുതുബിയുടെ ശിഷ്യനായ പരൂർ അബ്ദു മുസ്‌ലിയാർ, പാനായിക്കുളത്തിന്റെ മകൻ അഹ്മദ് അബൂതുറാബ് ബാഖവി എന്നിവർ ചില ഉദാഹരണങ്ങൾ മാത്രം. സദാസജീവമായ ദർസ് കാണാനും മസ്അല ചോദിക്കാനുമായി ധാരാളം സന്ദർശകർ എപ്പോഴുമുണ്ടാകും. പെരുമ്പടപ്പ് വലിയ്യിന്റെ ശരീകായിരുന്ന ഞമനക്കാട് സൈനുദ്ധീൻകുട്ടി മുസ്‌ലിയാരുടെ വീടുപൊളിച്ചു പള്ളിയാക്കിയപ്പോൾ ഖിബ്‌ല ശരിയാക്കാൻ ഉസ്താദിനെയായിരുന്നു കൊണ്ടുപോയത്. അന്നൊക്കെ ഖാദിമായി കൂടെയുണ്ടായിരുന്നത് ഈ വിനീതനായിരുന്നു. വളരെ സൂക്ഷമതയോട് കൂടി മാത്രമേ ഉസ്താദ് ഈ വിഷയങ്ങളൊക്കെ കൈകാര്യം ചെയ്തിരുന്നുള്ളൂ. തിരൂരങ്ങാടി ബാപ്പുമുസ്‌ലിയാർ പറയാറുണ്ട്. 'ചെറിയ കിതാബായ മുതഫർരിദ് ഓതിക്കൊടുക്കുകയാണെങ്കിലും വലിയ ഇനായതാ (പരിഗണന)ണ്

മോല്യാർക്ക്' എന്ന്. ഞമനക്കാട് ഖിബ്‌ലയുടെ ദിശാ നിർണയം നടത്തവേ ഉസ്താദ് വളരെ സാവധാനം ചെയ്യുന്നതു കണ്ട് പ്രശസ്തനായ ആശാരിക്ക് ദേഷ്യം പിടിച്ചു. അയാളെന്തോ പറഞ്ഞു. ഇത്തരം വിഷയങ്ങളിൽ ഒരാളെയും ഉസ്താദ് പേടിച്ചിരുന്നില്ല. തിരിച്ച് പ്രതികരിച്ചു. അതോടുകൂടി ആശാരിക്കൊരുതരം വിറയലനുഭവപ്പെടാൻ തുടങ്ങി. അയാൾ ഉസ്താദിനോട് മാപ്പിരന്നു.

ശിഷ്യരുടെ അവസ്ഥാവിശേഷങ്ങളെല്ലാം ശരിക്കും മനസ്സിലാക്കി നിർധനരെ രഹസ്യമായി വളരെയധികം സഹായിക്കുമായിരുന്നു സ്നേഹനിധിയായ ഉസ്താദ്. ശിഷ്യനായിരുന്ന കുറ്റിപ്പുറം മുഹമ്മദ് മുസ്‌ലിയാർ തിരൂർ നേഴ്സിംഗ് ഹോമിൽ വഫാത്തിനുകാരണമായ അസുഖവുമായി ബന്ധപ്പെട്ടു ചികിത്സയിൽ കഴിയുന്ന ഉസ്താദിനെകാണാൻ ചെന്നു. പിന്നീട് പൊട്ടിക്കരഞ്ഞുകൊണ്ടദ്ദേഹം പറഞ്ഞു: 'എനിക്കിനി ആരുമില്ല. എന്റെ പിതാവിന്റെ സ്ഥാനത്തായിരുന്നു ഉസ്താദ്'. വളരെ പാവപ്പെട്ട വ്യക്തിയായിരുന്നു കുറ്റിപ്പുറം മുഹമ്മദ് മുസ്‌ലിയാർ. പഠനത്തിനു ശേഷവും ഇടക്കിടെ ഉസ്താദിന്റെയടുത്ത് വരും. പിന്നീട് രണ്ടോ മൂന്നോ ദിവസങ്ങൾ കഴിഞ്ഞേ പോകൂ. അത്രയും സമയം ഭക്ഷണവും താമസവുമെല്ലാം ഉസ്താദിനോടൊപ്പമായിരിക്കും. ഒരിക്കൽ ദർസ് നിർത്തിയ ശേഷം നാട്ടിൽ നിന്ന് അദ്ദേഹം ഉസ്താദിനൊരു കത്തെഴുതി. 'എനിക്കങ്ങോട്ടുവരാൻ ചില വിഷമങ്ങളുണ്ട്'. ഇതുമാത്രമായിരുന്നു കത്തിലെ ഉള്ളടക്കം. ഉസ്താദ് കത്ത് കിട്ടിയ ഉടനെഅങ്ങോട്ട് വരാനുള്ള കാശും വസ്ത്രങ്ങൾ വാങ്ങാനുള്ള കാശും അയച്ചുകൊടുത്തു. അത് കിട്ടി വസ്ത്രങ്ങൾ വാങ്ങിയ ശേഷമായിരുന്നു മുഹമ്മദ് മുസ്‌ലിയാർ ഉസ്താദിനെകാണാൻ വന്നത്. ഇക്കാരണങ്ങൾ കൊണ്ടാണ് അസുഖബാധിതനായ ഉസ്താദിനെകണ്ട് ദു:ഖം താങ്ങാനാവാതെ അദ്ദേഹം കരഞ്ഞത്.

പട്ടിക്കാട് ജാമിഅ: നൂരിയ്യയുടെ രണ്ടാം സനദ്ദാനത്തോടനുബന്ധിച്ചുള്ള പരീക്ഷ നടത്താൻ സ്വദഖത്തുള്ള ഉസ്താദ്, കണ്ണിയത്ത് ഉസ്താദ് എന്നിവരോടൊപ്പം ഉസ്താദുമുണ്ടായിരുന്നു. പെരുമ്പടപ്പിൽ നിന്ന് ഉസ്താദിനോടൊപ്പം ഞാനും പോയിരുന്നു. 8 ദിവസത്തോളം അവിടെ താമസിച്ച് ഉത്തരക്കടലാസുകളെല്ലാം നോക്കിയ ശേഷമാണ് തിരിച്ചുപോന്നത്. സ്വദഖത്തുള്ള മുസ്‌ലിയാരും കണ്ണിയത്തും ഇടക്കിടെ റൂമിൽ വരികയും

കുശലാന്വേഷണം നടത്തുകയും ചെയ്യും. കാൽമുട്ടിന് തൊട്ടുതാഴെ മാത്രം എത്തുന്ന ഓട്ടയുള്ള നീളൻ കുപ്പായവുമിട്ട് റൂമിൽ വന്ന സ്വദഖത്തുള്ള ഉസ്താദിനോട് ഉസ്താദ് തമാശ രൂപത്തിൽ പറഞ്ഞു: നിങ്ങളെപ്പോലെയുള്ള വലിയ ആളുകൾ കീറക്കുപ്പായവുമിട്ട് നടന്നാൽ മതിയോ? ഉസ്താദിന്റെ ഈ തമാശ എന്റെ മനസ്സിൽ നിന്ന് മാഞ്ഞിട്ടില്ല. കോട്ടുമല ഉസ്താദിനോടും ഉസ്താദിന് വലിയ ബന്ധമായിരുന്നു.

ഉസ്താദിന്റെ ആദ്യത്തെ ഉസ്താദ് കൈപറ്റ മമ്മുട്ടി മുസ്‌ലിയാരാണെന്നാണ് എന്റെ ഓർമ്മ. കൈപറ്റ ബീരാൻ കുട്ടി മുസ്‌ലിയാർ എന്നോട് പറഞ്ഞത് ഓർക്കുകയാണ്. 'ഞങ്ങൾ ഒരുപാട് ആളുകൾ മമ്മുട്ടി മുസ്‌ലിയാരുടെ അടുത്ത് അൽഫിയ്യ ഓതിയിരുന്നു. ഏറ്റവും പ്രായം കുറഞ്ഞയാൾ മുഹമ്മദ് മുസ്‌ലിയാരായിരുന്നു'. പിന്നീടാണ് വാളക്കുളം അബ്ദുൽബാരി മുസ്‌ലിയാരുടെ അടുത്തേക്ക് പഠിക്കാൻ എത്തുന്നത്. കാനാഞ്ചേരിയിൽ വെച്ചായിരുന്നു ഇത്. ഫത്ഹുൽ മുഈൻ ഓതുന്ന കാലമായിരുന്നു അത്. ശേഷമാണ് താനൂരിലെത്തുന്നത്. പാങ്ങിലും ഇരിമ്പാലശ്ശേരി ഉസ്താദും അവിടെ വെച്ചാണ് ഉസ്താദുമാരായിത്തീരുന്നത്. ഉസ്താദ് അലൽ ഇത്‌ലാഖ് (നിരുപാധികം) ശൈഖുനാ എന്ന് പറഞ്ഞാൽ അതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് ഇരുമ്പാലശ്ശേരി ഉസ്താദാണ്. അത്രയും വലിയ ഇൽമിന്റെ ബഹ്റായിരുന്നു അദ്ദേഹം.

പട്ടിക്കാട് പരീക്ഷ നടത്താൻ പോയ സന്ദർഭം. ഭക്ഷണം കഴിക്കാനിരിക്കുമ്പോൾ കണ്ണിയത്ത് ഉസ്താദിനോട് സ്വദഖത്തുള്ള ഉസ്താദും കോട്ടുമല ഉസ്താദും ഇ.കെ. യുമെല്ലാം ഓരോ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരിക്കും. (കരിങ്കപ്പാറ ഉസ്താദ് അന്നേരം മൗനം ദീക്ഷിക്കും) അൽപം ആലോചിച്ച ശേഷം കണ്ണിയത്ത് മറുപടിയും പറയും. അങ്ങോട്ടുമിങ്ങോട്ടും ആടി ഒരു പ്രത്യേക രൂപത്തിലായിരിക്കും മറുപടി പറയുക. ഒരിക്കൽ കണ്ണിയത്ത് ഉസ്താദ് തിരിച്ച് ഒരു ചോദ്യം ചോദിച്ചു: ജുമുഅ സ്ഥാപിക്കാൻ ചുരുങ്ങിയത് എത്ര ആൾ വേണമെന്നാണ് ഖുർആൻ കൊണ്ട് തെളിയുക? ആരും ഒന്നും മിണ്ടിയില്ല. എങ്കിൽ അതിനുത്തരം കരിങ്കപ്പാറ പറയട്ടെ! കണ്ണിയത്ത് ഉസ്താദ് പറഞ്ഞു. 4 ആളുകളെക്കൊണ്ട് ജുമുഅ നിർത്താമെന്ന് ഖുർആൻ കൊണ്ട് തെളിയും .....إذا نودي للصلوة എന്ന ആയത്തിലെ فاسعوا! (നിങ്ങൾ ധൃതിയിൽ പുറപ്പെടുവിൻ)

എന്നത് ശരിയാകാൻ ഏറ്റവും ചുരുങ്ങിയത് മൂന്നാളുകൾ വേണമല്ലോ. പിന്നെ ബാങ്ക് വിളിച്ച ഒരാളും. കരിങ്കപ്പാറ ഉസ്താദിന്റെ മറുപടി കേട്ട കണ്ണിയത്ത് പറഞ്ഞു: 'അതാണ് ശരി. ഞാനിതെന്തിനാണ് ചോദിച്ചതെന്നറിയുമോ? കരിങ്കപ്പാറ കിതാബ് തിരിയുന്നയാളാണ് എന്ന് മനസ്സിലാക്കിത്തരാനാണ് ഞാനിത് ചോദിച്ചത്'.

വളരെ സൂക്ഷിച്ച് മാത്രമേ ആധ്യാത്മിക രംഗത്ത് അറിയപ്പെട്ടവരോട് ഉസ്താദ് ഇടപഴകിയിരുന്നുള്ളൂ. അവർ വലിയ മഹാന്മാർ ആയിരിക്കാം. അവരുടെ അടുത്ത് പോയാൽ അവർ പറയുന്നത് പൂർണ്ണമായും അനുസരിക്കണം. അല്ലാതെ അത്തരമൊരു പോക്കിനർത്ഥമില്ല. അതേസമയം നാം പോകുന്നത് തെളിവായി പിടിച്ച് ജനങ്ങൾ ആവശ്യമില്ലാത്തിടത്തേക്ക് എത്തിപ്പെടരുതല്ലോ. അക്കാലത്തറിയപ്പെട്ട പലയാളുകളെയും ഉസ്താദ് കാണാൻ പോയില്ല. കാരണമിതായിരുന്നു. അതേസമയം ഉസ്താദിന് തഹഖുഖ് (ഉറപ്പ്) ഉള്ള ചെറിയമുണ്ടം കുഞ്ഞിപ്പോക്കർ മുസ്‌ലിയാരെ പോലെയുള്ളവരെ ഉസ്താദ് സന്ദർശിക്കാറുണ്ടായിരുന്നു. കുഞ്ഞിപ്പോക്കർ മുസ്‌ലിയാരുടെ വഫാത്തിനോടടുത്ത സമയത്ത് കള്ള ത്വരീഖത്തുകാരുടെ സിഹ്റ് മൂലമാണെന്ന് പറയപ്പെടുന്നു; ഒരു പ്രത്യേക ഹാലിലായിരുന്നു മഹാനവർകൾ. അക്കാലത്ത് യോഗ്യരായ പലരേയും വിളിച്ച് അവർക്കൊക്കെയും ത്വരീഖത്ത് കൊടുക്കുമായിരുന്നു. ഉസ്താദിന്റെയടുത്തേക്ക് പലതവണ ആളെ അയച്ചിട്ടും ത്വരീഖത്ത്കൊടുക്കാനാണെന്ന് അറിഞ്ഞതുകൊണ്ട് ഉസ്താദ് പോയില്ല. അത് നിലനിർത്താൻ കഴിയില്ലെന്ന് (ദർസിനും മറ്റും തടസ്സമാകുമെന്ന്) ഉറപ്പുള്ളവർക്ക് സ്വീകരിക്കാതിരിക്കലാണല്ലോ ഉത്തമം. ഇന്ന് പല വ്യാജന്മാരും ചെയ്യുന്ന കാണുന്ന സാധാരണക്കാർക്കെല്ലാം അവരെക്കൊണ്ട് ചെയ്ത് തീർക്കാൻ പറ്റാത്തത്രയും ഇജാസത്തുകൾ വാരിക്കോരി കൊടുക്കുന്ന ഏർപ്പാട് യഥാർത്ഥത്തിൽ ദോഷം മാത്രമേ ചെയ്യൂ എന്ന് പറയേണ്ടതില്ലല്ലോ. അതുപോലെ ഉസ്താദ് സന്ദർശിക്കാറുണ്ടായിരുന്ന മറ്റൊരു മഹാനാണ് ഖുതുബി മുഹമ്മദ് മുസ്‌ലിയാർ. ഹദ്ദാദിന്റെ ഇജാസത്ത് ഖുതുബി ഉസ്താദിൽ നിന്നും പാനായിക്കുളത്തിന്റെ അടുത്തു നിന്നും ഉസ്താദിന് ലഭിച്ചിട്ടുണ്ട്. സുമ്മിന്റെ ഇജാസത്ത് പാനായിക്കുളത്തിന്റേതായിരുന്നു.

ഉസ്താദിനെസമസ്ത മുശാവറാംഗമായി തിരഞ്ഞെടുത്തിരുന്നു. പക്ഷേ പൊതുജനങ്ങളുമായി കൂടുതൽ

ഇടപഴകാൻ ഉദ്ദേശിക്കാത്ത ഉസ്താദ് മെല്ലെ അതിൽ നിന്നൊഴിവാകുകയായിരുന്നു. ഒന്നോ രണ്ടോ യോഗങ്ങളിൽ മാത്രമേ ഉസ്താദ് പങ്കെടുത്തിട്ടുള്ളൂ. എന്നാൽ സമസ്തയുടെ വലിയ അനുഭാവിയായിരുന്നു. പെരുമ്പടപ്പിൽ ദർസ് നടത്തുന്ന കാലം. ശൈഖ് ഹസൻ ഹസ്റത്തിന്റെ കീഴിൽ അഖില കേരള ജംഇയ്യത്തുൽ ഉലമ സ്ഥാപിക്കപ്പെട്ടു. ഉസ്താദിനെപ്രസ്തുത സംഘടനയിലേക്ക് ക്ഷണിക്കാനായി കുറ്റിപ്പുറം അബ്ദുല്ല മുസ്‌ലിയാരും പൊന്നാനി കോളേജിന്റെയും പിന്നീട് പട്ടിക്കാട് കോളേജിന്റേയും പ്രിൻസിപ്പലായിരുന്ന കെ.കെ. അബ്ദുള്ള മുസ്‌ലിയാരും ഒരു വെള്ളിയാഴ്ച അതിരാവിലെ ഉസ്താദിനെകാണാൻ വന്നു. പള്ളിയിലെ പടിഞ്ഞാറെ ചെരുവിലായിരുന്നു ഉസ്താദിന്റെ റൂം. ഉസ്താദിന് പ്രസംഗിക്കാൻ വലിയ കഴിവില്ലെങ്കിലും തന്റെ ആശയങ്ങൾ ഇരുന്ന് സമർത്ഥിക്കാനും എതിരാളിയെ തോൽപ്പിക്കാനും വലിയ സാമർത്ഥ്യമായിരുന്നു. ചർച്ച വളരെ ദീർഘിച്ചു. ഇടക്ക് സമസ്ത സ്ഥാപിക്കാനായി പാങ്ങിൽ ഉസ്താദും മറ്റും സഹിച്ച ത്യാഗങ്ങളും സമസ്തയുടെ ഹാലും ഗുണഗണങ്ങളുമെല്ലാം നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടോ എന്ന് ഉസ്താദ് ചോദിക്കുന്നത് പുറത്ത് നിൽക്കുന്ന ഞാൻ കേൾക്കുകയുണ്ടായി. ഏതായാലും ചർച്ച മുഖേന ഉസ്താദിനെ അംഗമാക്കാൻ കഴിഞ്ഞില്ലെന്ന് മാത്രമല്ല നിഷ്കളങ്ക ഹൃദയത്തിനുടമയായ ബഹുമാനപ്പെട്ട കുറ്റിപ്പുറം അബ്ദുല്ല മുസ്‌ലിയാർ പിരിയുന്ന വേളയിൽ പറഞ്ഞു: 'ഖൈറിനല്ലെങ്കിൽ അവിടുന്ന് ഈ സംഘടനനശിക്കാൻ ദുആ ചെയ്യണം'.

വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാർക്ക് ഉസ്താദിനോട് വലിയ മതിപ്പായിരുന്നു. ഞങ്ങളുടെ കൂടെയുണ്ടായിരുന്ന അരീക്കാട് അബ്ദുറസാഖ് മുസ്‌ലിയാർ അദ്ദേഹത്തെ കാണാൻ പോയി. ഇടക്ക് ഒരു ചോദ്യം. കരിങ്കപ്പാറ മുഹഖിഖല്ലേ? റസാഖ് മുസ്‌ലിയാർ ഒന്നും മിണ്ടിയില്ല. 'എന്താ നിനക്കൊരു സംശയം?' വാളക്കുളം ഉസ്താദ് വീണ്ടും ചോദിച്ചു. മറ്റൊരിക്കൽ ഉസ്താദും ഞാനും അബ്ദുൽ ബാരി ഉസ്താദിനെകാണാൻ പോയി. ഉസ്താദിന്റെ മകൻ അബ്ദുൽ റഹ്മാനെദർസിൽ ചേർക്കുന്നതിന് മുന്നോടിയായി ദുആ ചെയ്യിപ്പിക്കലായിരുന്നു ലക്ഷ്യം. പിരിയുന്ന നേരത്ത് അബ്ദുൽ ബാരി മുസ്‌ലിയാർ പൊട്ടിക്കരഞ്ഞുകൊണ്ട് പറഞ്ഞു: 'എന്നെ മറക്കുമോ'?

അക്കാലത്ത് ദർസ് നിർത്തിയപ്പോൾ ഉസ്താദിനോടൊപ്പം തിരൂരങ്ങാടിയിൽ കോടഞ്ചേരി അഹമ്മദ്

മുസ്ലിയാരുടെയും കുഞ്ഞിമുഹമ്മദ് മുസ്ലിയാരുടേയുമെല്ലാം ഖബർ സിയാറത്ത് ചെയ്തത് എനിക്ക് ഓർമ്മയുണ്ട്. മറ്റൊരിക്കൽ വേങ്ങര ഇരിങ്ങല്ലൂരിലെ ഖാളിയെ കാണാൻ പോയി. അദ്ദേഹം ഉസ്താദിന്റെ ഉപ്പയുടെ ശിഷ്യനായിരുന്നു. അതുകൊണ്ട് തന്നെ അവർ തമ്മിൽ വലിയ ബന്ധവുമായിരുന്നു. ആളെ തിരിച്ചറിഞ്ഞ ഉടനെവന്ദ്യവയോധികനായ ഖാളി അന്നവിടെനിൽക്കണമെന്ന് സ്നേഹബുദ്ധ്യാ ശഠിച്ചു. അവസാനം അസ്വർ നിസ്കാരം കഴിഞ്ഞ ശേഷം ഇനിയെന്നുവരുമെന്ന ചോദ്യത്തിനു കൃത്യമായ ഉത്തരം നൽകിയ ശേഷം മാത്രമാണ് പോകാൻ അനുവദിച്ചത്.

ഏത് വിഷമവും പങ്കുവെക്കാൻ പറ്റിയ വ്യക്തിയായിരുന്നു ഉസ്താദ്. എന്തെങ്കിലും പ്രയാസങ്ങൾ നേരിട്ടുപറഞ്ഞാൽ സാരമില്ല, അതങ്ങ് ശരിയായികൊള്ളും എന്ന സാന്ത്വനവാക്കുകളാണ് ഉസ്താദ് പറയുക. അത് പുലരുകയും ചെയ്യും. എന്റെ പിതാവ് കർഷകനായിരുന്നു. ഒരിക്കൽ അദ്ദേഹം നാലു എരുതുകുട്ടികളെ (കാളപൂട്ടിനു കൊണ്ടുപോകുന്ന ഇനം കന്നുകൾ) വാങ്ങി. ആയിടക്ക് കൊണ്ടോട്ടി ഭാഗത്ത് നിന്നൊരാൾ വരികയും എരുതുകളെ കച്ചവടമാക്കുകയും ചെയ്തു. കാശ് രണ്ടാഴ്ചക്കുള്ളിൽ തരാമെന്നായിരുന്നു കരാർ. പിന്നീടാണ് താൻ വഞ്ചിക്കപ്പെട്ട വിവരം ബാപ്പയറിയുന്നത്. ഇയാളുടെ തൊഴിൽ തന്നെ ഇങ്ങനെവഞ്ചിക്കലാണത്രെ. ആ കാശ് കിട്ടാൻ വേണ്ടി ഉപ്പ ഒരുപാട് ശ്രമിച്ചു. എല്ലാവരും ആ കാശ് ഇനി തിരികെ കിട്ടില്ലെന്ന് ഉറപ്പിച്ചു പറഞ്ഞു. ഞാൻ പുത്തൻപള്ളിയിൽ ചേർന്നയുടനെയാണീ സംഭവങ്ങൾ. ഉപ്പയുടെ പ്രയാസങ്ങളെപ്പറ്റിയെല്ലാം ഞാൻ ഉസ്താദിനോട് പറഞ്ഞു. 'അതിനൊക്കെയൊരു വഴിയുണ്ടാകും. നീ മോല്യേരോട് (മോല്യേരുപ്പാപ്പയോട്) കാര്യങ്ങൾ പറയൂ' എന്നായിരുന്നു ഉസ്താദിന്റെ മറുപടി. മോല്യേരുപ്പാപ്പയോട് നേരിട്ട് കാര്യങ്ങൾ പറയാൻ ധൈര്യം വരാത്തതിനാൽ നാട്ടിൽ നിന്ന് ഉപ്പയേയും കൂട്ടി മോല്യേരുപ്പാപ്പയുടെ അടുത്തേക്ക് വരികയും അതുവഴി പ്രശ്നം പരിഹരിക്കപ്പെടുകയും ചെയ്തു. ടി.പി. ഹസൻ മുസ്ലിയാർ പറയാറുണ്ട്. 'മോല്യേർക്ക് ആകാശം പൊട്ടിവീഴുകയാണെങ്കിൽ വീണോട്ടെ എന്ന മനോഭാവമാണ്'. അത്രയും മന:സമാധാനമായിരുന്നു ഉസ്താദിന്. ഒന്നിനെയും ഭയമില്ല.

ഉസ്താദിന്റെ ഏറ്റവും വലിയ സുഹൃത്തും ഏതു കാര്യങ്ങളിലും മുശാവറ നടത്തുകയും ചെയ്തിരുന്ന

വ്യക്തിയായിരുന്നു മോല്യേരുപ്പാപ്പയും മലയിൽ ഉണ്ണീൻകുട്ടി മുസ്‌ലിയാരും. ഇവരുടെ ചരിത്രം പറയാതെ ഉസ്താദിന്റെ ചരിത്രം പൂർണ്ണമാകില്ല. അത്രയും വലിയ ബന്ധമായിരുന്നു അവർ തമ്മിൽ. ഉസ്താദിന്റെ ചരിത്രവും കിതാബുന്നാക്കിയ വിഷയങ്ങളുമെല്ലാം വളരെ വിശദമായി ഞങ്ങൾക്ക് ഉണ്ണീൻകുട്ടി മുസ്‌ലിയാർ പറഞ്ഞുതരുമായിരുന്നു. ഒരു വേള ഞങ്ങളൊക്കെ ഉസ്താദിനെമനസ്സിലാക്കിയതുതന്നെ അദ്ദേഹം മുഖേനെയാണെന്ന് പറയാം. നാടുനീളെ ദർസുകൾ സ്ഥാപിക്കുകയായിരുന്നല്ലോ മഹാനവർകളുടെ തൊഴിൽ. ദർസില്ലാത്തൊരു നാട്ടിൽ ഉണ്ണീൻകുട്ടി മുസ്‌ലിയാരും ശിഷ്യന്മാരും എത്തുകയും അവിടെ ദർസാരംഭിക്കുകയും ചെയ്യും. ഒന്നാമത്തെ ദിവസത്തെ ഭക്ഷണം ഉണ്ണീൻ കുട്ടി മുസ്‌ലിയാരുടെ വക ഫ്രീ. അടുത്ത ദിവസം നാട്ടുപ്രമാണിമാരുമായി ചർച്ച നടത്തുകയും ദർസ് നടത്തേണ്ട ആവശ്യകത ബോധ്യപ്പെടുത്തുകയും പുതിയ ഒരു മുദർരിസിനെനിശ്ചയിക്കാനുള്ള പദ്ധതികളാവിഷ്കരിക്കുകയും ചെയ്യും. പുതിയ മുദർരിസെത്തി ദർസ് നേരാംവണ്ണം മുന്നോട്ട് നീങ്ങിതുടങ്ങിയാൽ വരുമാനമാർഗങ്ങളൊക്കെ ഏർപ്പാടുചെയ്ത് ഉസ്താദും ശിഷ്യന്മാരും അുെത്ത സ്ഥലത്തേക്ക് ദർസ് സ്ഥാപിക്കാനായി യാത്രയാവും. ഇങ്ങനെന്നൂറോളം ദർസുകൾ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. സമസ്ത മുശാവറാംഗം ഇ. സുലൈമാൻ മുസ്‌ലിയാർ ഇങ്ങനെ വ്യത്യസ്ത ദേശങ്ങളിൽ അദ്ദേഹത്തോടൊപ്പം മുതഅല്ലിമായി സഞ്ചരിച്ചിട്ടുണ്ട്.

അവസാനനാളുകളിൽ ഉസ്താദിന്റെ അടുത്ത് വന്നത്, "എനിക്കിനി ദർസ് നടത്താനൊന്നും വയ്യ. മുതഅല്ലിമായി മരിക്കണം. അതിനാണ് ഞാൻ വന്നത്" എന്ന് പറഞ്ഞായിരുന്നു. ഉസ്താദ് തന്നെ പെരിഞ്ചേരി ഭാഗത്ത് താമസിച്ചിരുന്ന കുഞ്ഞലവി ഹാജിയുടെ വീട്ടിൽ നിന്നും ഭക്ഷണം ഏർപ്പാട് ചെയ്തുകൊടുത്തു. ഏകദേശം ഒരു വർഷത്തോളം അദ്ദേഹം ഉസ്താദിനോടൊപ്പം ഓതി താമസിച്ചിട്ടുണ്ട്. അവസാനം രോഗബാധിതനായപ്പോഴും എല്ലാ കാര്യങ്ങളും നടത്തിയത് ബഹുമാനപ്പെട്ട ഉസ്താദായിരുന്നു. ചില പ്രത്യേക സമയങ്ങളിൽ പ്രത്യേക ഹാലിലായിരിക്കുമെന്ന് പറഞ്ഞല്ലോ. ഈ സമയത്ത് ഓരോ ചോദ്യങ്ങൾ ചോദിച്ച് എല്ലാവരോടും തെറ്റും. കോട്ടുമലയോട് വലിയ ബന്ധമായിരുന്നു. അദ്ദേഹത്തിനോടും ഇത്തരം സന്ദർഭങ്ങളിൽ തെറ്റിപ്പിരിയും. എന്നാൽ ഉസ്താദിനോട് മാത്രം പിണങ്ങില്ല. കാരണം ഉസ്താദിന്റെയടുത്ത്

ഓരോ തരികിട മറുപടികളുണ്ടാകും. ഒരിക്കൽ ഉസ്താദിനോടൊരു ചോദ്യം. 'എന്തിനാണീ മോല്യേമാർ നാല് തവണ ഭക്ഷണം കഴിക്കുന്നത്? സ്വാലിഹീങ്ങളൊക്കെ രണ്ട് നേരം മാത്രമേ ഭക്ഷണം കഴിച്ചിരുന്നുള്ളൂ എന്നല്ലേ ചരിത്രങ്ങൾ പറയുന്നത്. നാല് നേരം എന്നത് അഞ്ച് നേരമാക്കാനല്ലാതെ ചുരുക്കാൻ ആരും ശ്രമിക്കുന്നില്ലല്ലോ'. ഉസ്താദ് പ്രതിവചിച്ചു. 'അതാണോ പ്രശ്നം. സൈനുദ്ധീൻ മഖ്ദൂം പറഞ്ഞിട്ടില്ലേ.

فقيها وصوفيا فكن ليس واحدا (നിങ്ങൾ ഫഖീഹും സൂഫിയുമാകണം. ഒന്നുമാത്രമാകരുത്.) അപ്പോൾ ഫഖീഹിന്റെ രണ്ടു നേരത്തെ ഭക്ഷണവും സൂഫിയുടെ രണ്ട് നേരത്തെ ഭക്ഷണവും കഴിക്കാമല്ലോ'. 'ഇപ്പോൾ എനിക്ക് കാര്യം മനസ്സിലായി'. ഉണ്ണീൻ കുട്ടി മുസ്‌ലിയാർ സന്തോഷത്തോടെ പറഞ്ഞു. വഫാത്തായ വർഷം ബലിപെരുന്നാളിന് ദർസ് നിർത്തിയ വേളയിൽ എന്നോടൊപ്പം വരാമെന്നായിരുന്നു പറഞ്ഞിരുന്നത്. പോകുന്ന ദിവസം എന്നെ വിളിച്ചിട്ട് പറഞ്ഞു. 'കാലിന്റെ പുറംഭാഗത്ത് നീര് വന്നിട്ടുണ്ട്. അൽപം ബാർലി കുടിച്ച് അസുഖമെല്ലാം ഭേദമായ ശേഷം പോകാമെന്നാണ് മോല്യേര് (ഉസ്താദ്) പറഞ്ഞത്. അതുകൊണ്ട് ഞാനിപ്പോഴില്ല'. അങ്ങിനെഞാൻ തനിച്ച് വീട്ടിലേക്ക് പോയി. ദുൽഹജ്ജ് 16 ആയിട്ടും വിവരമൊന്നും ലഭിക്കാത്തതു കാരണം ഞാൻ അന്നു തന്നെ ഓമച്ചപ്പുഴയിലേക്ക് തിരിച്ചു. അസുഖം വളരെ കൂടുതലായിരുന്നു അന്ന്. തെയ്യാലയിൽ നിന്ന് ഡോക്ടറെ കൊണ്ടുവന്നെങ്കിലും അന്ന് അസ്വറോട് കൂടി അദ്ദേഹം വഫാത്തായി. അന്നത്തെ അസ്വറ് മാത്രമേ അദ്ദേഹം നിസ്കരിക്കാത്തതായുള്ളൂ. മയ്യിത്ത് നമസ്കാരത്തിനുള്ള കത്തും മരണാനന്തര ചടങ്ങുകളുമെല്ലാം ഉസ്താദിന്റെ മേൽനോട്ടത്തിലായിരുന്നു നടന്നിരുന്നത്. 'ഓമച്ചപ്പുഴ താഴെപള്ളിയിലുള്ള അദ്ദേഹത്തിന്റെ ഖബ്റ് മൂന്നുവരി പടുത്തുയർത്തണം. അല്ലാത്ത പക്ഷം വരും തലമുറക്ക് അദ്ദേഹം വിസ്മൃതനായിത്തീരും'. ഉസ്താദിന്റെ നിർദ്ദേശമായിരുന്നു ഇത്. ഓതാൻ വന്ന ഉമർ മൗലവിയെ കണ്ടയുടനെഇരിമ്പാലശ്ശേരി കുഞ്ഞഹമ്മദ് മുസ്‌ലിയാർ പറഞ്ഞു വത്രെ. 'ഈ കുട്ടി ഗുണമില്ല' എന്ന്. ഉസ്താദിന്റെ വിത്‌രിയ്യയുടെ ശർഹ് എഴുതിയത് ഉമർ മൗലവിയായിരുന്നു. ഉസ്താദ് കാശ്കൊടുത്ത് എഴുതിച്ചതായിരുന്നു.ഉസ്താദ് തന്നെ പറഞ്ഞതാണിക്കാര്യം. അക്കാലത്ത് വെള്ളിയാഴ്ചകളിൽ വിത്‌രിയ്യ, തസ്വവ്വുഫിന്റെ ഗ്രന്ഥങ്ങളൊക്കെ ഓതുന്ന ശീലമുണ്ടായിരുന്നു.

ഉസ്താദിന്റെ മൂത്തമകന്റെ ഭാര്യ ഒരുപാട് പെൺകുട്ടികളായതുമൂലം ഒരിക്കൽ സങ്കടം പറഞ്ഞു. അതുകൊണ്ടൊരു വിഷമമുണ്ടാകില്ല. എല്ലാം അല്ലാഹു ശരിയാക്കിത്തരും. ഉസ്താദ് മറുപടി പറഞ്ഞു. വലിയ പ്രയാസങ്ങളൊന്നുമില്ലാതെ എട്ട് പെൺമക്കളെയും കെട്ടിച്ചയച്ചുവെന്ന് സന്തോഷപൂർവ്വം അവർ പറയുന്നു.

ഞങ്ങളൊക്കെ എത്തിയപ്പോഴേക്കും സബ്ഖുകളിലുള്ള നിബന്ധനകളൊക്കെ കുറേ കുറഞ്ഞിരുന്നു. മുമ്പ് ജംഉൽ ജവാമിഅ് ഓതിയ ശേഷം മാത്രമേ മഹല്ലി ഓതാവൂ തുടങ്ങിയ ഒരുപാട് നിബന്ധനകളുണ്ടായിരുന്നു. ചെറിയ കിതാബുകൾ മുതൽ ഉസ്താദിന്റെ അടുത്ത് നിന്നോതിയാൽ ആ ഓത്ത്കൊണ്ട് തന്നെ വലിയ പണ്ഡിതനായിത്തീരാൻ പ്രാപ്തിയുണ്ടാകുമെന്ന് തീർച്ച. പേര് ഫഖീഹ് എന്നാണെങ്കിലും ഫിഖ്ഹിൽ മാത്രമല്ല എല്ലാ വിജ്ഞാനശാഖകളിലും അഗാധ പാണ്ഡിത്യമുണ്ട് ഉസ്താദിന്.

മോല്യേരുപ്പാപ്പയും ഉസ്താദും തമ്മിൽ അഭേദ്യമായ ബന്ധമായിരുന്നു. ഉസ്താദ് താനൂരിൽ പഠിക്കുന്ന കാലം ബോംബെയിൽ നിന്ന് തപാൽ വഴി കിതാബെത്തിയപ്പോൾ അത് പിൻവലിക്കാനുള്ള പണം മോല്യേരുപ്പാപ്പ അയച്ചുകൊടുത്ത സംഭവം പ്രസിദ്ധമാണല്ലോ. വലിയ മഹാനായിരുന്നു മോല്യേരുപ്പാപ്പയും. കാടപ്പടിക്കടുത്ത് വടക്കേയിലെ പള്ളിയിൽ ദർസ് സ്ഥാപിച്ചത് അദ്ദേഹമായിരുന്നു. കാരണവന്മാരുടെ സമ്മതമില്ലാതെയായിരുന്നു ദർസ് സ്ഥാപിച്ചത്. അതുകൊണ്ട് തന്നെ അവർക്കൊക്കെ വലിയ എതിർപ്പുമായിരുന്നു. ആയിടക്കാണ് നാട്ടിലെ പ്രമാണിയുടെ എരുതിന് കലശലായ അസുഖം ബാധിച്ചത്. ചികിത്സകളെല്ലാം വിഫലമായി. ചാകുമെന്ന് തന്നെ എല്ലാവരും ഉറപ്പിച്ചു. കൂട്ടത്തിലാരോ മോല്യേരോട് വെള്ളം മന്ത്രിപ്പിക്കാനാവശ്യപ്പെട്ടു. പക്ഷേ അവർക്ക് മോല്യേരുപ്പാപ്പയോട് എതിരായിരുന്നല്ലോ. അവസാനം ഇക്കാര്യം നിർദ്ദേശിച്ചയാൾ തന്നെ മോല്യേരുപ്പാപ്പയുടെ അടുത്തേക്ക് പോയി. വെള്ളം മന്ത്രിക്കുന്നതിന് പകരം അയാളോടൊപ്പം സ്ഥലത്തെത്തി ആ മൃഗത്തിന്റെ പുറത്ത് കൊട്ടിയിട്ട് മോല്യേരുപ്പാപ്പ പറഞ്ഞു: 'പാത്തിക്കാളെടാ....., തൂറിക്കാളെടാ....' അതോടുകൂടി അത് മൂത്രമൊഴിക്കാനും കാഷ്ടിക്കാനും തുടങ്ങുകയും രോഗം പൂർണ്ണമായി ഭേദമാവുകയും ചെയ്തു. ജനങ്ങളാകെ തരിച്ചുപോയി. അന്നുമുതൽ ആ മുതലാളിയുടെ വീട്ടിൽ നിന്നായിരുന്നു മോല്യേ

രുപ്പാപ്പാക്ക് ഭക്ഷണം. മറ്റൊരു സംഭവം ഓർക്കുന്നു. പുത്തൻപള്ളിയുടെ പണി നടക്കുന്ന സമയം. ആശാരിയുടെ മകനെപേപ്പട്ടി കടിച്ചു. നാട്ടുകാർ മുഴുവനും പരിഭ്രാന്തിയിലായി. 'എന്റെ മകന്റെ അസുഖം മോല്യേരുപ്പാപ്പ വെള്ളം മന്ത്രിച്ചാൽ മാറും. അതുകൊണ്ട് അവിടുന്ന് വെള്ളം മന്ത്രിച്ചുതരണം'. ആശാരി നിർബന്ധം പിടിച്ചു. അതുവഴി മകന്റെ പേ ബാധ സുഖപ്പെടുകയും ചെയ്തു. ഒന്നിച്ച് യാത്രചെയ്യുമ്പോൾ ഉസ്താദ് മുന്നിലും മോല്യേരുപ്പാപ്പ പിന്നിലുമായിട്ടായിരുന്നു നടക്കുക. മജ്‌ലിസുകളിൽ ദുആ ചെയ്യുന്ന വേളകളിൽ ഉസ്താദിനെക്കൊണ്ട് ദുആ ചെയ്യിപ്പിക്കും. ഉസ്താദിന്റെ മൂത്തമകളുടെ കല്ല്യാണ സമയം. അന്ന് ഉസ്താദ് ചെലൂരിലാണ് ദർസ് നടത്തിയിരുന്നതെന്നാണ് ഓർമ്മ. ഒരു വെള്ളിയാഴ്ച മോല്യേരുപ്പാപ്പ പറഞ്ഞു. അടുത്ത വെള്ളിയാഴ്ച കുറച്ച് കാശിനാവശ്യമുണ്ട്. അഞ്ഞൂറുരൂപയിൽ കൂടുതലുള്ളത് നമുക്ക് പള്ളിയിലേക്കെടുക്കാം. അഞ്ഞൂറു രൂപ പ്രസ്തുത ആവശ്യത്തിലേക്കും (അന്നത്തെ കാലത്ത് അഞ്ഞൂറ് രൂപ ഒരു വലിയ സംഖ്യയാണല്ലോ). എന്തുകാര്യങ്ങളും പരസ്പരം ചർച്ച ചെയ്ത ശേഷം മാത്രമേ തീരുമാനം എടുക്കുമായിരുന്നുള്ളൂ. അവസാനം അന്ത്യനിദ്രയിലും അവർ ഒരുമിച്ചാണല്ലോ.

മോല്യേരുപ്പാപ്പ വഫാത്തായപ്പോൾ ഖബറടക്കാനായി ഓമച്ചപ്പുഴ താഴെപള്ളിയിൽ ഒന്നോ രണ്ടോ ഖബർ കുഴിച്ചു. അവിടങ്ങളിലൊന്നും മുമ്പൊരു മയ്യിത്ത് മറവ് ചെയ്യപ്പെട്ടതായി വളരെ പ്രായമുള്ളവർക്കുപോലും അറിയില്ല. അത്ഭുതമെന്നു പറയട്ടെ. കുഴിച്ച ഖബറുകളിലെല്ലാം മൂട്കല്ല് കാണപ്പെട്ടു. അവസാനം മകൻ മുഹമ്മദ് കുട്ടി മുസ്‌ലിയാർ ഉസ്താദിനോട് വിഷയങ്ങൾ പറഞ്ഞു. ഉസ്താദ് പറഞ്ഞു. മോല്യേര് എന്നോട് നമുക്ക് രണ്ടാൾക്കും പുത്തൻപള്ളിയിൽ കൂടാമെന്ന് പറഞ്ഞിട്ടുണ്ട്. പിന്നെ ഒട്ടും താമസിച്ചില്ല. മറവ് ചെയ്യൽ പതിവില്ലാത്ത പുത്തൻപള്ളി പരിസത്ത് മോല്യേരുപ്പാപ്പാക്ക് ഖബർ കുഴിക്കുകയും അവിടെ മറമാടുകയും ചെയ്തു. മോല്യേരുപ്പാപ്പയുടെ ആഗ്രഹം പോലെ ഉസ്താദിന്റെയും ഖബർ അവിടെത്തന്നെ തയ്യാറാക്കപ്പെട്ടതിന് കാലം സാക്ഷിയായി.

# അതുല്ല്യനായ പണ്ഡിത പ്രതിഭ

പകര മുഹമ്മദ് അഹ്സനി

ഒരു പുരുഷായുസ്സ് മുഴുവൻ വിശുദ്ധ വിജ്ഞാനത്തിന്റെ
സേവനസരണിയിൽ ജ്വലിച്ചു നിന്ന് പർവ്വത സമാനരായ
പണ്ഡിത പ്രതിഭകളെ വാർത്തെടുക്കുകയും ഇലാഹീ
ഭക്തിയിലും ഇബാദത്തിലുമായി ജീവിതയാമങ്ങൾ തള്ളി
നീക്കുകയും ചെയ്ത മഹാഗുരുവായിരുന്നു കരിങ്കപ്പാറ
ഉസ്താദ്. പണ്ഡിത കേരളത്തിന്റെ ചരിത്ര വഴികളിൽ ആ
സാത്വികന്റെ സാന്നിധ്യം ബാക്കിവെച്ച പ്രകാശത്തിന്റെ
തുരുത്തുകൾ കാലാന്തരങ്ങൾക്കു മായ്ക്കാനാവാത്തതാ
ണ്. ശാന്ത ഗംഭീരമായ ആ ജീവിത സാഗരത്തിലേക്ക് ഒരെ
ത്തിനോട്ടം നടത്തുകമാത്രമാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

കരിങ്കപ്പാറ ഉസ്താദിൽ നിന്ന് എനിക്ക് നേരിട്ട്
ശിഷ്യത്വം ലഭിച്ചിട്ടില്ല. എങ്കിലും അവിടുത്തെ ഇൽമിലെ
പേരമകനാകാൻ സാധിച്ചതിൽ അല്ലാഹുവിന് സ്തുതി,
അൽഹംദുലില്ലാഹ്. അതും ഒരു വലിയ ഭാഗ്യം തന്നെയാ
ണ്. തന്റെ ശിഷ്യൻമാരായ വൈലത്തൂർ ഉസ്താദിന്റെയും
തിരൂരങ്ങാടി ഉസ്താദിന്റെയും സബ്ഖുകളിൽ ഉസ്താദി
നെക്കുറിച്ച് കേട്ട മഹത്വങ്ങൾ ധാരാളമാണ്. ഈ രണ്ട്
ഉസ്താദുമാർക്കും കരിങ്കപ്പാറ ഉസ്താദിനെക്കുറിച്ച് പറ
യുമ്പോൾ നൂറ് നാവാണ്.

ഈയുള്ളവൻ തുഹ്ഫ ഓതുന്ന കാലത്താണ് ഓമച്ചപ്പുഴ പള്ളിദർസിൽ ചേർന്നത്. ആ വർഷം മുതൽ അസുഖം കാരണം കരിങ്കപ്പാറ ഉസ്താദ് പുത്തൻ പള്ളിയിലെ ദർസിൽ നിന്ന് വിരമിച്ച് വീട്ടിൽ വിശ്രമത്തിലായിരുന്നു. വെള്ളിയാഴ്ചകളിൽ ജുമുഅക്ക് മാത്രം വന്നിരുന്നു. ഉസ്താദിന്റെയടുക്കൽ നീണ്ടകാലമോതുകയും പിന്നീട് അവിടുന്ന് തന്നെ തന്റെ രണ്ടാം മുദരിസായി നിയമിക്കുകയും ചെയ്ത എന്റെ ഉസ്താദ് തിരൂരങ്ങാടി ഹസ്സൻ മുസ്ലിയാരെയും അവിടുത്തെ ശിഷ്യൻമാരിൽ പെട്ടവരും എന്റെ ഉസ്താദുമായ ബാവ മുസ്ലിയാരെയും പുത്തൻപള്ളിയിൽ തന്റെ സ്ഥാനത്ത് മുദരിസുമാരായി നിർത്തിയാണ് അവിടുന്ന് വിശ്രമജീവിതത്തിലേക്ക് വഴി മാറിയത്.

അന്ന് ഞാൻ നന്നെ ചെറുപ്പമായിരുന്നു. മറ്റു കുട്ടികൾ ഉസ്താദിനെക്കുറിച്ച് പറയുന്നത് കേൾക്കാറുണ്ട്. പക്ഷെ ഉൾക്കൊള്ളാനുള്ള പക്വത ഇല്ലാത്തതിനാൽ പലപ്പോഴും അവർ ഉസ്താദിനെകാണാൻ പോയിരുന്നപ്പോൾ ഞാൻ പോയില്ല. അന്ത്യത്തോടടുത്ത നാളുകളിൽ അവിടുത്തെ സംസാരം നിറുത്തിയ സന്ദർഭത്തിലാണ് ഞാൻ കാണാൻ ചെന്നത്. കൂടെ എന്റെ 'ഖത്റുന്നിദാ' ശരീക്കന്മാരുമുണ്ട്. സലാം ചൊല്ലി കൈമുത്തി ഉസ്താദിനോട് ദുആ ചെയ്യാൻ പറഞ്ഞ് പിരിഞ്ഞു.

പിന്നെ ഉസ്താദ് രോഗം മൂർഛിച്ച് തിരൂർ നേഴ്സിംഗ് ഹോമിൽ കിടക്കുമ്പോൾ വൈലത്തൂർ ഉസ്താദിന്റെ കൂടെ കാണാൻ പോയിട്ടുണ്ട്. അന്ന് ഉസ്താദിന് സന്ദർശകരിലേക്ക് ശ്രദ്ധിക്കാൻ ബാഹ്യത്തിൽ കഴിഞ്ഞിരുന്നില്ല. അവിടെനിന്നും കോഴിക്കോട്ടേക്ക് കൊണ്ടുപോയി. ഏതാനും ദിവസങ്ങൾക്ക് ശേഷം ഞങ്ങൾ വൈലത്തൂർ ഉസ്താദിന്റെ കൂടെ ഓമച്ചപ്പുഴ പുത്തൻ പള്ളിയിൽ നിന്നും ഒരു മരണവീട്ടിലേക്ക് പോകുന്ന വഴി അൽപം നടന്നപ്പോൾ ദൂരെ നിന്നും ഒരു വെളുത്ത വണ്ടി വരുന്നത് കണ്ട് ഉസ്താദ് പറഞ്ഞു. ഉസ്താദിന് എന്തെങ്കിലും സംഭവിച്ചോ! വണ്ടി അടുത്തെത്തി. ഉസ്താദിന്റെ ജനാസയുമായി വന്ന ആംബുലൻസായിരുന്നു അത്. മകൻ അബ്ദുൽ ഹക്കീം മുസ്ലിയാർ മുന്നിലുണ്ട്. വാതിൽ തുറന്ന് വൈലത്തൂർ ഉസ്താദ് മാത്രം കണ്ടു. ഇത് അനുസ്മരിച്ച് വൈലത്തൂർ ഉസ്താദ് തന്റെ അനുശേചനകാവ്യത്തിൽ പറയുന്നതുകാണാം

ارى من بعيد فى جنوب مطبة كعربات مستشفى تجي بجنازة

പ്രശംസനീയമായ ഗുണവിശേഷങ്ങൾ സമ്മേളിച്ച വ്യക്തിത്വമായിരുന്നു ഉസ്താദിന്റേത്.ഒത്ത ഉയരം, ഗാംഭീര്യമുള്ള പ്രകാശിക്കുന്ന മുഖം. ചെറിയ വെളുത്ത താടി, വെളുത്ത നിറം മനസ്സിൽ ഇപ്പോഴും ആ ചിത്രം തെളിഞ്ഞു നിൽക്കുന്നു. കുശാഗ്ര ബുദ്ധി. അതിസൂക്ഷ്മത. നിറഞ്ഞ പാണ്ഡിത്യം. സൽസ്വഭാവം. അഗാധ ചിന്ത. സുഹ്ദ് (പ്രപഞ്ചത്യാഗം). ഖനാഅത്ത്. മിത സംസാരം. സൂഫി ജീവിതം ഇങ്ങനെനീണ്ടുപോകുന്നു അവിടുത്തെ സൽഗുണങ്ങൾ.

'സൂഫിമോല്യേരെ മയ്മോല്യേര്' എന്നാണ് ഉസ്താദ് നാട്ടിലും പരിസര പ്രദേശങ്ങളിലും അറിയപ്പെട്ടിരുന്നത്. പിതാവ് സൂഫി മുസ്ലിയാർ പേരുപോലെ തന്നെ സൂഫിയും പണ്ഡിതനും ഗ്രന്ഥകാരനുമായിരുന്നു. അല്ലാമ അഹ്മദ് കോയശ്ശാലിയാത്തി തന്റെ തറാജിമുൽ മുഅല്ലിഫീൻ എന്ന ഗ്രന്ഥത്തിൽ സൂഫി മുസ്ല്യാരെ പരിചയപ്പെടുത്തിയിട്ടുണ്ട്. കേക്കേപ്പുറം സയ്യിദുമാരെക്കുറിച്ച് തർക്കമുണ്ടായപ്പോൾ സയ്യിദ് സൈനുദ്ധീൻ കേക്കേപ്പുറമിയുടെ സയ്യിദ് പാരമ്പര്യം സ്ഥിരീകരിച്ചുകൊണ്ട് അദ്ദേഹം ശജറത്തുസ്സൈൻ എന്ന ഒരു കവിതയും ആ ബൈതിന് ഖുർറതുൽ അയ്ൻ എന്ന പേരിൽ മഹാനായ സയ്യിദ് മുഹമ്മദുൽ ബുഖാരി ഒരു ശർഹും രചിച്ചിട്ടുണ്ടെന്ന് ശാലിയാത്തി പറയുന്നുണ്ട്.

ചെറുപ്രായം തൊട്ടെ സൂക്ഷ്മതയും തഖ്വയും കൈമുതലാക്കിയ ജീവിതമായിരുന്നു കരിങ്കപ്പാറ ഉസ്താദിന്റേത്. താനൂരിൽ ബഹു: ഇരിമ്പാലശ്ശേരി കുഞ്ഞഹമ്മദ് മുസ്ലിയാരുടെ ദർസിൽ ഓതുന്ന സന്ദർഭം; ഭക്ഷണത്തിന് പോകുന്ന വഴിയോരത്ത് പല വീടുകളുമുണ്ട്. മുതഅല്ലിമായ ഉസ്താദ് പോകുന്ന വഴിയിൽ പലപ്പോഴും സ്ത്രീകൾ കൂടിയിരുന്ന് തല തുറന്നിട്ട് പരസ്യമായി പേൻ നോക്കാറുണ്ടത്രെ. പല തവണ ഉപദേശിച്ചിട്ടും ഫലമുണ്ടായില്ല. ഒരു ദിവസം ഇതുകണ്ട് ഉസ്താദിന് വല്ലാതെ ദേഷ്യം വന്നു. ഉസ്താദ് അതുവഴി കടന്നുപോയി. തിരിച്ചുവന്നപ്പോഴേക്കും അത്ഭുതമെന്നു പറയട്ടെ, സ്ത്രീകൾ കൂടിയിരുന്ന വീടിന് തീ പിടിക്കുകയും ഒരു ഭാഗം കത്തി നശിക്കുകയും ചെയ്തിരുന്നു.

**അദബ്**

ഉസ്താദിന്റെ വ്യക്തിത്വത്തിന് താരശോഭ

നൽകുന്ന ഒന്നാണ് അവിടുത്തെ അദബ്. കിതാബിന്റെ നുസ്ഖ (പകർപ്പ്) കളിലോ ഇബാറകളിലോ ആശയക്കുഴപ്പം വരികയും അത് ശരിയല്ലെന്ന് എത്ര ഉറപ്പ് വരികയും ചെയ്താൽ പോലും അതിനു മുകളിൽ ............ لعل الصواب هكذا

(ശരി ഇപ്രകാരമാകാനാണ് സാധ്യത) എന്നു മാത്രമേ അവിടുന്ന് തിരുത്താറുള്ളൂ. ആ മഹാഗുരുവിന്റെ അതിസൂക്ഷ്മതയുടെയും അദബിന്റെയും ഉത്തമ ഉദാഹരണമാണിത്.

മർഹൂം ഓമച്ചപ്പുഴ അബ്ദുൽ ഖാദിർ മുസ്‌ലിയാർ പറയുന്നത് കേട്ടിട്ടുണ്ട്. ഉസ്താദുള്ള ഒരു മൗലിദ് സദസ്സിൽ ഒരു മുസ്‌ലിയാർ മൻഖൂസ് മൗലിദിലെ പഴയ പകർപ്പുകളിലെല്ലാം ഉള്ള وفيه എന്നതു മാറ്റി وفيها എന്നു വായിച്ചു. ഉസ്താദ് പറഞ്ഞു. അവർക്ക് നിങ്ങൾ നഹ്‌വ് പഠിപ്പിക്കേണ്ട. സ്ത്രീകളിലേക്ക് മടങ്ങുന്ന ളമീർ സ്ത്രീലിംഗമായി ഉപയോഗിക്കണമല്ലോ എന്നു വിചാരിച്ചാണ് ആ മുസ്‌ലിയാർ അങ്ങനെചെയ്തത്. പക്ഷെ അത് തിരുത്തുന്നതോടെ ഗ്രന്ഥകാരനായ മഖ്ദൂം തങ്ങൾക്ക് അവിടെ തെറ്റ് സംഭവിച്ചുവെന്ന് വന്നു ചേരുന്നു. അതെ സമയം وفيه എന്ന പ്രയോഗത്തിന് തന്നെ ന്യായീകരണമുണ്ടായിരിക്കെ അത് തിരുത്തുന്നത് അപമര്യാദയാണെന്നാണ് ഉസ്താദിന്റെ ചിന്ത. തവർറുകിന്റേയോ ഇഫ്തിറാശിന്റേയോ ഇരിത്തം ഇരുന്നുകൊണ്ടല്ലാതെ അവിടുന്ന് ദർസ് നടത്തിയിരുന്നില്ലെന്നതും അദബിന്റെ മറ്റൊരു ഉദാരഹരണമാണ്. മുൻകാലക്കാർ പള്ളികൾ പുതുക്കിപ്പണിയുമ്പോൾ ചുറ്റുഭാഗത്തുള്ള മറവുചെയ്യപ്പെട്ട സ്ഥലങ്ങൾ പള്ളിയിലേക്ക് ചേർക്കാറുണ്ട്. അന്നത്തെ പണ്ഡിത അറിവോടെ തന്നെ ഇങ്ങനെധാരാളം സംഭവങ്ങൾ കാണാം. എന്നാൽ

يحرم البناء فى مسبلة മുസബ്ബലത്തായ സ്ഥലങ്ങളിൽ കെട്ടിടം (പള്ളിയോ മറ്റോ) നിർമിക്കൽ ഹറാമാണ് എന്ന ഉദ്ദരണിയുടെ അടിസ്ഥാനത്തിൽ ചില പണ്ഡിതന്മാർ ഇതിനെഎതിർത്തു. പക്ഷെ ഉസ്താദിന്റെ അദബിലധിഷ്ഠിതമായ അഭിപ്രായം പൂർവ്വികരുടെ ചെയ്തിയെ ശരി വെക്കുന്നതായിരുന്നു. വൈലത്തൂർ ഉസ്താദ് പറയുന്നു; പ്രസ്തുത വിഷയത്തിൽ കരിങ്കപ്പാറ ഉസ്താദ് പറയുന്നത്. അവ പള്ളിപ്പറമ്പാണെന്നും പള്ളിപ്പറമ്പിൽ മറവ് ചെയ്തു പോന്നതാകാനാണ് സാധ്യത എന്നുമാണ്. പഴയ കാല പണ്ഡിതരോട് ഉസ്താദിനുണ്ടായിരുന്ന അദബ് ഇതിൽ നിന്ന് വ്യക്തമാകുന്നു.

ബഹറു: പാനൂർ തങ്ങൾ ഓമച്ചപ്പുഴയിൽ വന്നു. അന്ന് ഉസ്താദാണ് അവിടെ മുദരിസ്. രണ്ടുപേരും വർത്തമാനം പറയുന്നതിനിടയിൽ പാനൂർ തങ്ങൾ ഉസ്താദിന് ഒരു സിഗരറ്റ് കൊടുത്തു. ഒരിക്കൽ പോലും പുകവലിച്ചിട്ടില്ലാത്ത ഉസ്താദ് തങ്ങളോടുള്ള അദബ് കൊണ്ട് മാത്രം അത് വാങ്ങി. തങ്ങൾ അത് കത്തിച്ചുകൊടുത്തു. പുകവലിക്കാനറിയാത്ത ഉസ്താദ് വായിൽ വെച്ച സിഗരറ്റ് നനഞ്ഞുകുതിർന്നു. സയ്യിദിനോടുള്ള അദബാണ് ഉസ്താദിനെഇതിന് പ്രേരിപ്പിച്ചത്. ഏതോ ഒരു മുസ്ലിയാർ പുരുഷന്മാർക്ക് സ്വർണ്ണം ഉപയോഗിക്കൽ കറാഹത്താണെന്ന് വാദിച്ചുവത്രെ. അതിന് അയാൾ കിതാബുൽ ഉമ്മിന്റെ ഒരു ഉദ്ധരണിതെളിവായി പറഞ്ഞു. ഈ വിഷയം ഉസ്താദിന്റെ ശ്രദ്ധയിൽ പെടുത്തിയപ്പോൾ അവിടുന്ന് പറഞ്ഞത് എനിക്ക് ഉമ്മിന്റെ ഇസ്ത്വിലാഹ് അറിയില്ല എന്നായിരുന്നുവത്രെ. നാം ചിന്തിക്കേണ്ട വിഷയമാണിത്. ഇവിടെ തഹ്രീമിന്റെ കറാഹത്താണ് ഉദ്ദേശ്യമെന്ന് മറുപടി പറയാം. അതിന് മുതിരാതെ പണ്ഡിതോചിതമായ മൗനം പാലിച്ച ഉസ്താദിന്റെ ആഴമേറിയ ചിന്ത നോക്കുക. ഉമ്മും ശഫിഈ ഇമാമിന്റെ മറ്റെല്ലാ കിതാബുകളും നോക്കി മദ്ഹബിൽ അഗാധജ്ഞാനം നേടിയ അസ്വഹാബ് ആരും കറാഹത്തെന്ന് ഒരു ഖൗല് പോലും ഉദ്ദരിക്കുന്നില്ല. അവർക്ക് ഉമ്മിൽ നിന്ന് മനസ്സിലാകാത്തത് നമുക്ക് മനസ്സിലാവുകയോ? അത് അദബ്കെട്ട വാക്കാവും.

വൈലത്തൂർ ഉസ്താദ് പറയുന്നു. കരിങ്കപ്പാറ ഉസ്താദ് വെള്ളിയാഴ്ചയാണ് നാട്ടിൽ പോവാറ്. ഞായറാഴ്ച തിരിച്ചുവരും. ആ ഒഴിവിൽ ഉസ്താദിന്റെ ഫത്ഹുൽ മുഈൻ നോക്കി ശർഹ് പകർത്തി എഴുതുക കുട്ടികളുടെ പതിവാണ്. ഒരാൾ ഉസ്താദിന്റെ കിതാബിൽ നിന്ന് പകർത്തും. അയാളുടെ കിതാബിൽ നിന്ന് അടുത്തയാൾ, ഇങ്ങനെരണ്ടുദിവസം മുഴുനീളെ എഴുത്ത്തന്നെയായിരിക്കും. ഒരിക്കൽ ഒരു കുട്ടിയുടെ കയ്യിൽ നിന്നും അശ്രദ്ധയിൽ ഒന്നുരണ്ടു തുള്ളി കറുത്ത മഷി ഉസ്താദിന്റെ കിതാബിൽ അറിയാതെ വീണു. അതിന് ശേഷം ഉസ്താദ് കിതാബ് വിട[illegible]ുവാൻ വളരെ മടിക്കുമായിരുന്നു. ഡസ്കിന്മേൽ മുണ്ട് വിരിച്ച് അതിന്റെ രണ്ടറ്റവും ചുരുട്ടിക്കെട്ടി നടുവിലായിരുന്നു ഉസ്താദിന്റെ കിതാബ് തുറന്ന് വെച്ചിരുന്നത്. ചട്ട ഡസ്കിൻ പരപ്പിൽ തളർന്നു കിടന്നാൽ കിതാബിന് കേട് സംഭവിക്കും, അത് അദബ് കേടാണ്. അദബിന്റെ സൂക്ഷ്മതലങ്ങളിൽ പോലും അവിടുന്ന് പുലർത്തിയിരുന്ന കണിശത നോക്കൂ. അവർക്ക് അല്ലാഹു

ഇൽമ് കൊടുത്തതിന് കാരണം ചോദിക്കാനില്ല. ഫതാവൽ കുർദി കയ്യിലില്ലാത്തതിനാൽ ഖിബ്‌ല തർക്കവുമായി ബന്ധപ്പെട്ട് ഒട്ടനവധി പേജുകൾ അവിടുത്തെ കൈകൊണ്ട് എഴുതിയുണ്ടാക്കി ശക്‌ലുകളും ഖത്തുകളും വരച്ചിട്ടതു കാണാം.

അവരുടെ ഹൃദയാന്തരത്തിൽ എത്ര മേൽ പവിത്രമായ സ്ഥാനത്താണ് ഇൽമ് പ്രതിഷ്ഠിക്കപ്പെട്ടതെന്നും അതിനായി അവിടുന്ന് ചെയ്ത കഠിനാദ്ധ്വാനങ്ങളും വിവരണാതീതമാണ്. അവരുടെ ബറകത്ത് കൊണ്ട് നാഥൻ നമുക്ക് നാഫിആയ ഇൽമ് നൽകുമാറാകട്ടെ- ആമീൻ.

## സൂക്ഷ്മത

കണിശമായ സൂക്ഷ്മതയുടെ ഉടമയായിരുന്നു ഉസ്താദ്. കിതാബുകളിൽ لعل الصواب هكذا... എന്നെഴുതുന്നതു സംബന്ധിച്ച് മുമ്പു നൽകിയ വിവരണം തന്നെ അതിനു മതിയായ ഉദാഹരണമാണ്. വൈലത്തൂർ ഉസ്താദ് പറയുന്നു; കരിങ്കപ്പാറ ഉസ്താദ് സുഖമില്ലാതെ വീട്ടിൽ കഴിയുമ്പോൾ സന്ദർശിക്കാൻ ചെന്ന എന്നോട് തലചുറ്റുന്ന വിഷയം പറഞ്ഞു. അതിന് ഗോരോജനാതി ഗുളിക കഴിച്ചാൽ ഉപകരിക്കുമല്ലോ എന്നു ഞാൻ പറഞ്ഞപ്പോൾ ഉസ്താദ് പറഞ്ഞു. അതിൽ നജസുണ്ട്. ഞാൻ ചോദിച്ചു. ഗോരോജനെസംബന്ധിച്ച് ഖിലാഫ് (തർക്കം) ഇല്ലെ? ഉടനെഉസ്താദ് പറഞ്ഞു. അതിൽ ഗോരോജനം മാത്രമല്ല, ഭൂനാഗവും (ഞാഞ്ഞൂൽ) ഉണ്ട്. നിർബന്ധമെങ്കിൽ നജസുകൊണ്ട് ചികിത്സിക്കാമെന്നുണ്ടായിരിക്കെ അവിടുന്ന് കൈകൊണ്ട സൂക്ഷ്മതയുടെ കണിശത ശ്രദ്ധേയമാണ്. ഓമച്ചപ്പുഴയിലെ ഒരാളെക്കുറിച്ച് അയാൾ നിസ്കരിക്കാറില്ലെന്ന് ആരോ പറഞ്ഞുവത്രെ. അന്നേരം അവിടുന്ന് പറഞ്ഞു; നീ മുഴുവൻ സമയവും അവന്റെ കൂടെ ഉണ്ടായിരുന്നോ? ആ മനസ്സിന്റെ നിഷ്കളങ്കതക്കും ജീവിതത്തിന്റെ പരിശുദ്ധിക്കും ഇതിൽപരം തെളിവുകളെന്തിന്.

## തഹ്ഖീഖ്

അഗാധമായ ചിന്തയും ആശ്ചര്യജനകമായ തഹ്ഖീഖും (ദൃഢ വിജ്ഞാനം) ഉസ്താദിന്റെ സവിശേഷതകളിൽ അതിപ്രധാനങ്ങളാണ്. ഇത് പണ്ഡിതർക്കിടയിൽ പ്രസിദ്ധവുമാണ്. അവിടുത്തെ ഫത്ഹുൽ മുഈൻ

...തിന് ജീവിക്കുന്ന സാക്ഷിയാണ്. ഇരിമ്പാലശ്ശേരിയുടെ ശർഹുകൾക്കുപുറമെ ഒട്ടേറെ കുറിപ്പുകൾ ഉസ്താദ് ഫത്ഹുൽ മുഈനിൽ എഴുതിയിട്ടുണ്ട്. അതുപോലെ അവിടുന്ന് ഓതിയ കിതാബുകളിൽ രേഖപ്പെടുത്തിയ തഹ്ഖീഖും ദിഖ്ഖത്തു മുള്ള (സുദൃഢവും അഗാധവുമായ) പ്രസ്തുത ശർഹുകളെക്കുറിച്ച് അവിടുത്തെ ഫത്ഹുൽ മുഈനും മഹല്ലിയും കണ്ടവരോട് പറയേണ്ടതില്ലല്ലോ. ഫത്ഹുൽ മുഈനിൽ അവിടുന്ന് സ്വന്തം എഴുതിയ ശർഹാണെങ്കിൽ അതിന് ശേഷം മുഹമ്മദ് എന്നതിന്റെ ചുരുക്കരൂപമായി 'മുഹ' എന്നോ അവസാനിപ്പിച്ചു എന്നർത്ഥം വരുന്ന "ഇൻതഹാ"യുടെ ചുരുക്കരൂപമായി "ഹാ" എന്ന് ചെരിച്ച് എഴുതുകയോ ചെയ്യും. അവ ഓരോന്നും വിവരിച്ചെഴുതുക ഇവിടെ പ്രയാസമാണ്. ഉസ്താദ് പറഞ്ഞ ഒരു പോയന്റ് ഇവിടെ എഴുതാം. 'മുഗല്ലളായ നജസ്' (നായ, പന്നി) ശുദ്ധിയാക്കുന്ന ചർച്ചയിൽ ഫത്ഹുൽ മുഈനിൽ പറഞ്ഞു: തടി നീങ്ങിയ ശേഷം ഏഴ് കഴുകൽ കൂടാതെ അത് ശുദ്ധിയാവുകയില്ല. ഇത് ഫത്ഹുൽ മുഈനിൽ ഇശ്കാലുള്ള ഇബാറയാണ്(സംശയമുളവാക്കുന്ന പദപ്രയോഗമാണ്). പല രൂപത്തിലും ഇത് വ്യാഖ്യാനിക്കാറുണ്ട്. വൈലത്തൂർ ഉസ്താദ് പറയുന്നു. "കരിങ്കപ്പാറ ഉസ്താദ് പറഞ്ഞു. ഇവിടെ بعد زوال العين എന്ന വാക്യം ബാ ഇന്ന് ഫത്ഹ് ചെയ്ത് വായിക്കുമ്പോൾ മാത്രമാണ് ഈ ആശയക്കുഴപ്പം വരിക. എന്നാൽ ബാ ഇന്ന് കസ്റും ദാലിന്ന് ശദ്ദും ചെയ്ത് بعد زوال العين (ബിഅദ്ദി) എന്ന് വായിച്ചാൽ നജസിന്റെ തടി നീങ്ങുന്നത് എത്ര പ്രാവശ്യം കൊണ്ടാണോ അവയെ ഒന്നായി എണ്ണുമെന്നർത്ഥം വരും. ഇതിൽ ഒരു ഇശ്കാലും വരാൻ സാധ്യതയില്ല. ശ്രദ്ധേയമായ ഒരു വസ്തുത ഇത്രയും തഹ്ഖീഖുള്ള ഈ പണ്ഡിത പ്രതിഭ പ്രയാസകരമായ കിതാബുകൾ പോലും വളരെ ചുരുങ്ങിയ സമയം കൊണ്ട് പഠിച്ചുതീർന്നു എന്നതാണ്. ഉദാഹരണത്തിന് ശർഹുത്തഹ്ദീബ് ഓതിതീർക്കാൻ ഉസ്താദെടുത്ത സമയം വെറും മൂന്നുമാസവും ചില്ലറ ദിവസങ്ങളും മാത്രമാണ്. വെറും ഓത്തല്ല, തെറ്റുകൾ തിരുത്തിയും പ്രയാസമുള്ളിടങ്ങളിൽ ശർഹ് എഴുതി നന്നാക്കിയുമെല്ലാമാണ് ഇത്രയും ചുരുങ്ങിയ ദിവസങ്ങളിൽ ഓതിതീർത്തതെന്നറിയുമ്പോഴാണ് ഉസ്താദിന്റെ സാമർത്ഥ്യം നമുക്ക് ബോധ്യപ്പെടുക.

ഇരിമ്പാലശ്ശേരി അവർകളുടെ അരികിൽ ഉസ്താദ് ഓതുന്ന കാലം. "തത്വീലുൽ ഗുർറ" (മുഖം

നീട്ടിക്കഴുകൽ) സുന്നത്താണെന്ന വിഷയത്തിൽ തത്വീലിന്റെ രൂപമെങ്ങിനെയാണെന്നതിനെച്ചൊല്ലി ഉസ്താദും ശിഷ്യനും തമ്മിൽ അഭിപ്രായ വ്യത്യാസമുണ്ടായി. ആ തർക്കം മൂന്നു ദിവസം നീണ്ടുനിന്നുവത്രെ. മൂന്നാമത്തെ ദിവസം ഇരിമ്പാലശ്ശേരി കരിങ്കപ്പാറ ഉസ്താദ് പറഞ്ഞത് ശരിവെച്ചുവെന്ന് തിരൂരങ്ങാടി ബാപ്പു ഉസ്താദ് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്: ബാപ്പു ഉസ്താദ് പറയാറുണ്ട്: ശംസുൽ ഉലമ ഒരു വിഷയം വാദിച്ചാൽ അതിൽ നിന്ന് അവരെ സംസാരിച്ച് മടക്കാൻ കഴിയും. എന്നാൽ കരിങ്കപ്പാറ ഉസ്താദ് വാദിച്ചാൽ അവരെ മടക്കാൻ കഴിയില്ല. അത്രയും ആഴമേറിയ ചിന്തക്ക് ശേഷം മാത്രമേ ഒരു വിഷയം ആദ്യമേ പറയൂ എന്നർത്ഥം. കുണ്ടൂർ ഉസ്താദ് പറയുന്നത് കേട്ടിട്ടുണ്ട്: 'കരിങ്കപ്പാറ ഉസ്താദ്, അതൊരു പാറതന്നെയാണ്. അതിനെആർക്കും ഇളക്കാൻ കഴിയില്ല'.

മർഹൂം നന്നമ്പ്ര സൈതാലി ഉസ്താദ് കരിങ്കപ്പാറ ഉസ്താദിന്റെ ശിഷ്യനാണ്. അവർ താനൂരിൽ ദർസ് നടത്തുന്ന കാലം; ഒരാൾ വന്ന് ഒരു ഫറാഇള് (അനന്തരാവകാശം) മസ്അല ചോദിച്ചു. ഒരു 'ദവുൽ അർഹാം' മസ്അലയിൽ ഇന്നയാൾക്ക് അനന്തരാവകാശം ലഭിക്കുമോ? എന്നതായിരുന്നു ചോദ്യം. സൈതാലി ഉസ്താദ് ലഭിക്കുമെന്ന് മറുപടി പറഞ്ഞു. അയാൾ പോയി. മറ്റൊരു ദിവസം വീണ്ടും വന്നു പറഞ്ഞു. നിങ്ങൾ എന്നെ വഷളാക്കി. ഞാൻ നിങ്ങൾ പറഞ്ഞ മസ്അല അനുസരിച്ച് പറഞ്ഞപ്പോൾ അവിടെയുള്ള ഇന്നാലിന്ന പണ്ഡിതന്മാർ എന്നെ എതിർത്തു. ഞാൻ പറഞ്ഞ വ്യക്തിക്ക് അനന്തരാവകാശം ലഭിക്കുകയില്ല എന്നാണ് അവർ പറയുന്നത്. അയാൾ ഇതു പറയുന്നതിനിടയിൽ കരിങ്കപ്പാറ ഉസ്താദ് അവിടെ വന്നു. നിങ്ങൾ ഉസ്താദിനോട് ചോദിച്ചു നോക്കുക എന്ന് സൈതാലി ഉസ്താദ് പറഞ്ഞപ്പോൾ അയാൾ കരിങ്കപ്പാറ ഉസ്താദിനോട് പ്രസ്തുത മസ്അല ചോദിച്ചു. സന്ദേഹമേതുമില്ലാതെ ഉസ്താദ് പറഞ്ഞു: ആ വ്യക്തിക്ക് സ്വത്ത് ലഭിക്കും. ഈ വിവരം എതിർത്ത പണ്ഡിതരറിഞ്ഞു. ഉസ്താദ് അവരോട് സ്വത്ത് ലഭിക്കുകയില്ലെന്ന് പറഞ്ഞതിന്റെ നിദാനമന്വേഷിച്ചു. അവർ ബഹുമാനപ്പെട്ട കണ്ണിയത്ത് ഉസ്താദിന്റെ ഉസ്താദായ മുഹമ്മദ് അബ്ദുൽ അസീസ് മുസ്ലിയാരുടെ 'മുഹമ്മദിയ്യ' എന്ന കിതാബിൽ നിന്നാണെന്ന് പറഞ്ഞു. പരിശോധിച്ചപ്പോൾ അതിൽ തൻസീലി (ഒരു ഫിഖ്ഹ് കർമ്മം)ന്റെ ഭാഗത്ത്

ഒരു ചെറിയ പിഴവ് വന്നിട്ടുണ്ട്. ഇത് ഉസ്താദാണ് വെളിപ്പെടുത്തിയത്.

ഈ വിഷയത്തിൽ മുഹമ്മദിയ്യയുടെ ഇബാറത്ത് ന്യായീകരിക്കുന്നവരുമുണ്ടെന്ന് ഇവിടെ ഓർക്കണം. വഹ്‌റു: അഹ്‌മദ് ശാലിയാത്തിയും തമീമുൽ മദ്റാസിയും ഇവ്വിഷയകമായ കിതാബുകൾ രചിച്ചിട്ടുണ്ട്. കരിങ്കപ്പാറ ഉസ്താദിന്റെ ശിഷ്യനായ വൈലത്തൂർ ബാവ ഉസ്താദ് ഈ വിഷയത്തിൽ രചിച്ച 'ഖത്ഉൽ ഔഹാമും' 'ശറഹുൽ മുഹമ്മദിയ്യ'യും പ്രസിദ്ധമാണ്. خاتم എന്ന അലമ് താ ഇന്ന് കസ്‌റ് ചെയ്ത് വായിക്കുന്നവരാണ് അധിക പണ്ഡിതരും. അതങ്ങിനെതന്നെയാണെന്ന് സ്വാവിയിലും മറ്റും ഉണ്ട്. എന്നാൽ ഉസ്താദ് ഇവിടെ കസ്‌റും ഫത്ഹും ആകാമെന്ന് എഴുതിയിരിക്കുന്നു. 'ലുഗാത്തു കശ്‌വരി'യിൽ നിന്നുള്ള ഒരു ഉദ്ധരണിയും ഇതിന് തെളിവായി തന്റെ ശറഹുത്തഹ്ദീബിൽ എഴുതിയിരിക്കുന്നു.

മുല്ലാഹസനിലെ തസ്ബീഹിന്റെ ചർച്ചയിൽ തൻസ്വീഹിന്റെ അർത്ഥം പറഞ്ഞത് 'വഹുവത്തബർരീ' എന്നാണ്. അവിടെ പലരും പല മറുപടിയും പറയാറുണ്ട്. ഇവിടെ ഉസ്താദ് എഴുതുന്നു: ഈ വാക്ക് 'അത്തബ്‌രിയ്യു' എന്ന് വായിക്കുകയാണെങ്കിൽ സംശയം വരില്ല. 'നസ്സാ' എന്നതിന് 'തൻസിയ്യ്' എന്ന് മസ്ദർ ഉള്ളതുപോലെ 'ബർറാ' എന്നതിന് 'തബ്‌രിയ്യ്' എന്ന് മസ്ദർ വരാമല്ലോ.

അവിടുന്ന് ളമീർ മടക്കുന്നതിലെ കൃത്യത ശ്രദ്ധേയമായ ഒരു വിഷയം തന്നെയാണ്. അവിടുത്തെ മഹല്ലി നോക്കിയാൽ ഇത് വ്യക്തമാകും. തിരൂരങ്ങാടി ഉസ്താദ് പറയുന്നത് കേട്ടിട്ടുണ്ട്. കരിങ്കപ്പാറ ഉസ്താദ് ചില ളമീറുകൾ മടങ്ങുന്ന വിഷയത്തിൽ ഒരാഴ്ചയിലധികം വരെ ചിന്തിക്കാറുണ്ട്. മുതഫർരിദ് മുതൽ മേൽപ്പോട്ടുള്ള അവിടുത്തെ കിതാബുകളിലെല്ലാം തുല്ല്യതയില്ലാത്ത തഹ്ഖീഖുകൾ എഴുതിയിട്ടുണ്ട്. ബാബുമഅ്‌രിഫ: എന്ന ചെറിയ അഖീദാ കിതാബിലെ 'ഹൽ ഈമാനുൽ ബഅ്സി മസ്മൂഉൻ' എന്ന വാക്ക് ആശയക്കുഴപ്പം വരുന്ന ഒരു സ്ഥലമാണ്. ഇവിടെ 'മസ്മൂഉൻ' എന്നതിനെവിവരിച്ച് എഴുതിയിരിക്കുന്നു. 'അയ്ബിഹാസ്സത്തിസ്സംഇ' പഞ്ചേന്ദ്രിയങ്ങളിലൊന്നായ കേൾവികൊണ്ട് കേൾക്കപ്പെടുമോ എന്നർത്ഥം.

മുതഫർരിദിലെ 'വതൗഫീഖിത്വാഅതിക' എന്ന സ്ഥലത്ത് ഉസ്താദ് എഴുതിയതു കാണാം: "ഇങ്ങിനെയാ

ണ് എല്ലാ പകർപ്പിലുമുള്ളത്. നസ്ബ് ആകാനാണ് സാധ്യത. കളയപ്പെട്ട ഫിഅ്ലിന്റെ (അസ്അലുക) മഫ്ഊലാണ്; നീ റിപ്പോർട്ട് പരതുക". ഫത്ഹുൽ മുഈൻ, അൽഫിയ തുടങ്ങി അവിടുത്തെ കിതാബുകളിലുടനീളം ഇങ്ങനെഅമൂല്യമായ വിവരണങ്ങൾ എഴുതിയിരിക്കുന്നു.

## പുത്തനാശയത്തോടുള്ള അമർഷം

ഉസ്താദ് വൈലത്തൂർ ചിലവിൽ ദർസ് നടത്തുന്ന കാലം. വൈലത്തൂർ അത്താണിക്കൽ വഹാബികൾ ഒരു പൊതുയോഗം സംഘടിപ്പിച്ചു. എടവണ്ണ അലവി മൗലവി വന്ന് പ്രസംഗിച്ചു. അതിന് മറുപടി പറയാൻ ഉസ്താദ് തന്നെ മുന്നിട്ടിറങ്ങി. ബഹു: പതി അബ്ദുൽ ഖാദിർ മുസ്ലിയാരെ കൊണ്ടുവരാൻ തീരുമാനിച്ചു. പതി വരാമെന്നേറ്റു. കൊണ്ടുവരാൻ ഉസ്താദ് തന്നെ പോയി. പക്ഷെ വാടിത്തളർന്ന മുഖവുമായാണ് ഉസ്താദ് തിരിച്ചു വന്നത്. കാരണം ആയിരങ്ങൾ പതിയുടെ പ്രസംഗം കേൾക്കാൻ ഒരുമിച്ചു കൂടിയിരിക്കുന്നു. പതിക്ക് എന്തോ തടസ്സം കാരണം വരാൻ കഴിയില്ല എന്നുള്ള റിപ്പോർട്ടുമായാണ് ഉസ്താദ് വന്നിരിക്കുന്നത്. തൽക്കാലം നാളെ തന്നെ പതി വരുമെന്ന് ഉസ്താദ് അറിയിച്ചു. അന്ന് അവിടുത്തെ ശിഷ്യനായ ഓമച്ചപ്പുഴ കുഞ്ഞഹമ്മദ് മുസ്ലിയാരെ കൊണ്ട് നിർബന്ധിച്ച് ഒരു വഅള് പറയിപ്പിച്ചു. ബിദ്അത്തുകാർ നാടുകളിൽ വന്ന് ദീൻ വികലമാക്കുമ്പോൾ പണ്ഡിതൻ മൗനം കാണിച്ചാൽ അല്ലാഹുവിന്റെ ശാപം ഉണ്ടെന്ന് ഹദീസിൽ വന്നതിലുള്ള ഭയത്താൽ ഉസ്താദ് ഈ ജാഗ്രതയും ത്യാഗമനോഭാവവും കൈകൊണ്ടത് പണ്ഡിത സമൂഹത്തിന് മാതൃകയാണ്.

ബഹു: വാഇള് കൈപ്പുറം കെ. എം. കെ. പറയുന്നു: എന്റെ യുവത്വകാലത്ത് ഞാൻ വടക്ക് ഭാഗത്ത് പത്തു ദിവസത്തെ വഅള് കഴിഞ്ഞ് ഒരു വൈകുന്നേരം ക്ഷീണിച്ച് വീട്ടിലെത്തി. അപ്പോൾ വീട്ടിൽ നാലുപേർ ഇരിക്കുന്നു. ബാപ്പ പറഞ്ഞു: 'മോനേ ഇവർ നിന്നെ അന്വേഷിച്ച് വന്നതാണ്. അവരുടെ നാട്ടിൽ ഇന്ന് വഅള് പറയാൻ ഏറ്റ ഉസ്താദിന് വരാൻ കഴിയാത്തതിനാൽ ആരെയും കിട്ടാതെ അവർ ഇവിടെ വന്നതാണ്. നീ ഇപ്പോൾ എത്തുമെന്നും എത്തിയാൽ നിന്നെ പറഞ്ഞയക്കാമെന്നും ഞാൻ വാക്കുകൊടുത്തതാണ്. മോൻ ഒരു തടസ്സവും പറയരുത്.

അവരുടെ കൂടെ പോകണം'. ബാപ്പയുടെ പൊരുത്ത മോർത്ത് ഒന്നും അന്വേഷിക്കാതെ ഞാൻ അവരുടെ കൂടെ പുറപ്പെട്ടു. പെരുമ്പടപ്പ് പുത്തൻപള്ളി കമ്മിറ്റി അംഗങ്ങളാ യിരുന്നു അവർ. പള്ളിയിലെത്തി. എന്നെ കണ്ട് പള്ളി യിലെ ഉസ്താദ് കമ്മിറ്റിക്കാരോട് ചോദിച്ചു. കാര്യങ്ങ ളെല്ലാം നിങ്ങൾ ഇദ്ദേഹത്തോട് പറഞ്ഞിട്ടില്ലേ? അവർ പറ ഞ്ഞു: ഇല്ല, തെല്ല് ആശങ്കയോടെ ഞാൻ ചോദിച്ചു. എന്തേ ഉസ്താദേ പുതിയ വിഷയം? എന്നെയും കൂട്ടി റൂമിൽ വന്ന് ഉസ്താദ് പറഞ്ഞു: "കുട്ട്യേ, ചേകനൂർകാരൻ ഒരു മോല്യേര് കുറച്ച് ദിവസം മുമ്പ് ഇവിടെ വന്ന് പ്രസംഗിച്ചു. ഞാൻ ഇന്ന്വരെ കേൾക്കാത്ത ചില കാര്യങ്ങളാണ് അയാൾ പറഞ്ഞത്. ഹജറുൽ അസ്‌വദ് മുത്തൽ ഹറാമാ ണാലോ. അതുപോലെ ഇന്നാലിന്ന കാര്യങ്ങളൊക്കെ അയാൾ പറഞ്ഞു. സ്വഹീഹായ ഹദീസിലും ഇമാമീങ്ങ ളുടെ കിതാബുകളിലും പറഞ്ഞത് മുഴുവനുമാണ് അയാൾ നിഷേധിച്ചത്. അതിന് മറുപടി പറയാൻ ഒരു മോല്യേര് ഏറ്റിരുന്നു. അതനുസരിച്ച് ഞങ്ങൾ പരസ്യം ചെയ്തിരു ന്നു. ഇന്നിതാ അയാൾ വരാൻ കഴിയില്ല എന്ന് കമ്പി അടി ച്ചിരിക്കുന്നു. ആയിരങ്ങൾ പരിപാടിക്ക് വന്നിട്ടുണ്ട്. അവ രോട് കാര്യങ്ങൾ തെളിവു സഹിതം പറയണം". വിറ ച്ചുകൊണ്ട് ഞാൻ പറഞ്ഞു. ആ വിഷയങ്ങളൊന്നും എനിക്ക് പറയാൻ കഴിയില്ല, അറിയില്ല. ഉസ്താദ് പറഞ്ഞു: പറയാൻ പേടിയുണ്ടോ? ഞാൻ പറഞ്ഞു: എത്ര ആളുക ളോടും അഭിസംബോധനചെയ്യാൻ എനിക്ക് പേടിയില്ല. ഖുതുബി തങ്ങളുള്ള സ്റ്റേജിൽ വരെ ഞാൻ വഅള് പറഞ്ഞി ട്ടുണ്ട്. പക്ഷേ ഈ വിഷയങ്ങൾ എനിക്കറിയില്ല. ഉസ്താദ് പറഞ്ഞു: പഠിപ്പിച്ചുതന്നാൽ പറഞ്ഞുകൂടേ? ഞാൻ പറഞ്ഞു: തീർച്ചയായും പറയാം. ഉസ്താദ് പറഞ്ഞു: എന്നാൽ ഇന്ന് ഒരു നല്ല വഅള് പറയുക. നാളെ മറുപടി പറയുമെന്നും പറയുക. ഞാൻ പഠിപ്പിച്ച് തരാം. അന്ന് ഞാൻ നല്ലൊരു വഅള് പറഞ്ഞു. വഅള് കഴിഞ്ഞ് പള്ളിയി ലെത്തിയപ്പോൾ ഉസ്താദ് എന്നെ റൂമിലേക്ക് വിളിച്ചു. സുബ്ഹാനല്ലാഹ്! രണ്ട് പേജുകൾ നിറയെ ചേകനൂർ മൗലവി പറഞ്ഞ മുഴുവൻ വിഷയങ്ങളുടെയും മറുപടി കിതാബുകളുടെ പേജ് നമ്പർ സഹിതം ഉസ്താദ് എഴുതി തയ്യാറാക്കിയിരിക്കുന്നു. എന്നോട് ഇരിക്കാൻ പറഞ്ഞു. ആദ്യം മുഴുവനും വായിപ്പിച്ചു. ഓരോന്നിനും അർത്ഥം പറഞ്ഞു തന്നു. 'ഇനി മുകളിൽ പോയി പഠിക്കൂ' എന്ന് പറ ഞ്ഞു. ഞാൻ മുകളിൽ പോയി മുഴുവനും പഠിച്ചു. പിന്നെ

എന്നെ വിളിച്ച് വായിപ്പിച്ചും ചോദ്യങ്ങൾ ചോദിച്ചും വീണ്ടും പഠിക്കാൻ വിട്ടു. മൂന്നു പ്രാവശ്യം ഇതാവർത്തിച്ചു. പിറ്റേ ദിവസം മഗ്‌രിബിന്റെ തൊട്ടുമുമ്പുവരെ ഇതു തുടർന്നു. എനിക്ക് ഒരു സംശയവും ഇല്ലാത്തവിധം മനഃപാഠമായി. നിസ്കാരം കഴിഞ്ഞ് ഉസ്താദ് എന്നെ വിളിച്ച് പറഞ്ഞു. ഞാനാണ് പ്രസംഗിക്കുന്നത്, നിങ്ങൾ സ്പീക്കർ മാത്രമാണ്. ഒന്നും പേടിക്കേണ്ട. ധൈര്യമായി പറയുക. എന്റെ കയ്യും പിടിച്ച് ദർഗ്ഗയിലേക്ക് കൊണ്ടുപോയി. അൽപം വെള്ളമെടുത്ത് ഉപ്പാപ്പയുടെ തലഭാഗത്ത് വെച്ച് ഉസ്താദ് പ്രാർത്ഥിച്ചു. പ്രാർത്ഥനയുടെ ഇടയിൽ ഞാൻ വലിയൊരു ആശ്ചര്യം കണ്ടു. ഉസ്താദിന്റെ കൈ വെച്ച വെള്ളത്തിനടിയിൽ നിന്ന് തുരുതുരാ നുരകൾ പൊന്തിവരുന്നു. അതുകുടിക്കാൻ ആവശ്യപ്പെട്ടശേഷം ഉസ്താദ് പറഞ്ഞു: പല ഭീഷണികളുമുണ്ട്. ഞാൻ സ്റ്റേജിലുണ്ടല്ലോ, എനിക്കൊക്കെ എന്തെങ്കിലും പറ്റാതെ നിങ്ങൾക്ക് ഒന്നും പറ്റില്ല. ഉസ്താദ് ഇരുന്നു. ഞാൻ ആയിരങ്ങളോട് ആ വിഷയത്തിൽ പ്രസംഗിച്ചു. ഒരു ഇടർച്ചയും സംഭവിച്ചില്ല. ചേകനൂർ പിന്നെ അതിന് മറുപടി പറഞ്ഞില്ല. ഈ ഉസ്താദ് കരിങ്കപ്പാറ ഉസ്താദായിരുന്നു.

ദീനിന്റെ ശത്രുക്കൾ നാടിന്റെ നാനാഭാഗത്തും വന്ന് പ്രസംഗങ്ങൾ നടത്തുമ്പോൾ പള്ളിയുടെ മൂലയിൽ ഒതുങ്ങിക്കൂടി മറുപടി പറയാൻ ഒരുങ്ങുകയോ ഒരുങ്ങുന്നവരെ പ്രോത്സാഹിപ്പിക്കുകയോ ചെയ്യാത്തവരും എന്നല്ല മറുപടി പറയുന്നവരെ പിന്തിരിപ്പിക്കുക പോലും ചെയ്യുന്ന ആളുകൾക്ക് ഉസ്താദിന്റെ ഈ തീവ്രമായ നീക്കത്തിൽ നിന്ന് പഠിക്കാനുണ്ട്. അവിടുന്ന് കൊടുത്ത ഫത്‌വകൾ മുഴുവനും ആരാലും ആശീർവദിക്കപ്പെട്ടതായിരുന്നു. ഉസ്താദിന്റെ ഫത്‌വയെ സംബന്ധിച്ച് വൈലത്തൂർ ഉസ്താദ് പറഞ്ഞു.

فلَمْ يُرْوَ عَنْهُ فِي الفَتَاوَى نَقِيصَةٌ وَيُسْنِدُ فتْوَاهُ إلى مِثْلِ تُحْفَةٍ

അവിടുത്തെ ഫത്‌വക്ക് ഒരു ന്യൂനതയും കാണാൻ ആർക്കും കഴിഞ്ഞിട്ടില്ല. മദ്ഹബിലെ മുഅ്തമദ് ആയ തുഹ്ഫ പോലുള്ള കിതാബുകൾ മാത്രമായിരുന്നു തന്റെ ആധാരം.

## ത്വരീഖത്ത്

രഹസ്യ ഇബാദത്തുകൾ വളരെ കൂടുതലുള്ളവരാണ് ഉസ്താദ്. പ്രസിദ്ധ സൂഫിവര്യനായിരുന്ന ആലു

വായി അബൂബക്കർ മുസ്ലിയാരുടെ ശൈഖ് കൂട്ടായി
ക്കൽ അബ്ദുല്ലക്കുട്ടി മുസ്ലിയാർ, ചെമ്മണ്ണൂർ ചട്ടി
ലിൽ ഗുഹയിൽ 'ഖൽവതിൽ' (ഏകാന്ത വാസം) ആറ്റിങ്ങ
മ്പോൾ അന്ന് പെരുമ്പടപ്പിൽ മുദർറിസായിരുന്ന ഇരിക്കു
അദ്ദേഹത്തെ കാണാൻ ചെല്ലുകയും ഉസ്താദ്
പാടെ അദ്ദേഹം ഉസ്താദിനെകൂട്ടിപ്പിടിച്ച് ഉസ്താദിനെകണ്ട
ലുള്ള എല്ലാ ഇജാസത്തുകളും ഞാൻ എന്റെ പക്ക
യെന്ന് ഉസ്താദിനോട് പറയുകയും താങ്കൾക്ക് നൽകി
രിഫാഈ ത്വരീഖുകാരനായ ഉസ്താദ് ചെയ്തിരുന്നു.
വാങ്ങിയത് വാളക്കുളം അബ്ദുൽ ബാരി അത് 'ഖാസ്സായി'
യിൽ നിന്നാണ്. മന്ത്രത്തിന്റെയും സുമ്മിന്റെയും തങ്ങളുടെ ഉപ്പ
ത്തുകൾ ഉസ്താദിന്റെ പക്കൽ ഉണ്ടായിരുന്നു. ഇജാസ
ബാരി തങ്ങളുടെ ഉപ്പയിൽ നിന്ന് തന്നെയാണ് അബ്ദുൽ
വാങ്ങിയത്. മഹാൻമാരായ പല ഔലിയാക്കളുമായും അതും
ഉസ്താദിന് ബന്ധമുണ്ടായിരുന്നു. വരക്കൽ മുല്ലക്കോയ
തങ്ങൾ അതിൽ പെട്ടവരാണ്. തന്റെ വിഷമങ്ങൾ പറയാൻ
അവിടെയാണ് പോവാറ്. നൂറുകണക്കിനാളുകൾ
എപ്പോഴും തങ്ങളെ കാണാൻ കാത്തിരിക്കുന്നുണ്ടാവും.
എന്നാൽ ഉസ്താദിനെകണ്ടാൽ ദർസ് നഷ്ടപ്പെടുത്തരു
തെന്ന് കരുതി പെട്ടെന്ന് ഉസ്താദിനെവിളിക്കും. കാര്യ
ങ്ങൾ അന്വേഷിക്കും. പരിഹാരങ്ങൾ പറഞ്ഞുവിടും.

ഒരു സംഭവം എഴുതട്ടെ, ഉസ്താദിന്റെ ഉമ്മാക്ക്
തീരെ സുഖമില്ലാത്ത സമയം. ശരീരമാസകലം നീരുവന്നി
രിക്കുന്നു. പതിവുപോലെ വരക്കലിൽ ചെന്നു. പക്ഷെ
കണ്ടിട്ടും പെട്ടെന്ന് വിളിച്ചില്ല. എല്ലാവരും പോയികഴിഞ്ഞ
പ്പോൾ വിളിച്ചു. ഉസ്താദ് അടുത്ത് ചെന്നു അവിടുന്ന്
ബുർദയിലെ ഒരു വരി ചൊല്ലി.

لوناسبت قدره اياته عظما احيى اسمه حين يدعى دارس الرمم

എന്താണ് ഈ ബൈത്തിന്റെ മഅ്ന? വരക്കൽ ചോദിച്ചു.
ഉസ്താദ് പറഞ്ഞു: അവിടുന്ന് തന്നെ പറഞ്ഞാൽ മതി.
തങ്ങൾ പറഞ്ഞു: നബിയുടെ മഹത്വത്തിനൊത്ത്
അല്ലാഹു ദൃഷ്ടാന്തങ്ങൾ കാണിക്കുകയായിരുന്നെങ്കിൽ
അവിടുത്തെ പേര് പറഞ്ഞാൽ നുരുമ്പിയ എല്ല് ജീവിക്ക
ണം. ഇതല്ലെ ഇതിന്റെ അർത്ഥം? ഉസ്താദ് പറഞ്ഞു:
അതെ. തങ്ങൾ വീണ്ടും: അതെ ഇങ്ങിനെയാണ് എ
ല്ലാവരും ഇതിന് അർത്ഥം പറയാറുള്ളത്. എന്നാൽ
അതിന് മറ്റൊരു അർത്ഥമുണ്ട്. അഥവാ നബിതങ്ങളുടെ
മഹത്വത്തിന് ഒത്ത ദൃഷ്ടാന്തങ്ങളുണ്ടായിരുന്നുവെങ്കിൽ

നബി തങ്ങളുടെ പേര് നുരുമ്പിപ്പോയ ദാരിസ് എന്ന പെണ്ണിനെജീവിപ്പിക്കുമായിരുന്നു. അഥവാ മുമ്പ് ദാരിസ് എന്ന ഒരു സ്ത്രീ മരിച്ചു. തന്റെ മകൻ ഉമ്മ ജീവിക്കാൻ വേണ്ടി നബി തങ്ങളെ وا محمداه എന്നിങ്ങനെകാലങ്ങൾ വിളിച്ചു. പക്ഷേ ബാഹ്യത്തിൽ ഫലമുണ്ടായില്ല. ഉസ്താദ് പറയുന്നു. ഇത് കേട്ടതോടെ എനിക്ക് മതിയായി. വിവരങ്ങൾ ഒന്നും അന്വേഷിക്കാതെ തന്നെ കാര്യങ്ങൾ മുഴുവൻ ഇങ്ങോട്ട് പറഞ്ഞതുപോലെ. ശേഷം തങ്ങൾ ചോദിച്ചു. എന്തേ വന്നത്? കാര്യങ്ങൾ പറഞ്ഞു. നീര് ശരീരത്തിൽ നിന്ന് ഒഴിഞ്ഞുപോകാൻ ഒരു കഷായം എഴുതിത്തന്നു. അത് കുടിച്ച് നീര് മുഴുവൻ വാർന്ന് പോയി. പക്ഷെ ഉമ്മ മരിച്ചു.

അവിടുത്തെ മന്ത്രത്തിന് വലിയ ഫലമുണ്ടായിരുന്നു. ഉസ്താദ് തിരൂർ നേഴ്സിംഗ് ഹോമിൽ അഡ്മിറ്റിൽ കഴിയുന്ന കാലം, വളരെ അവശനാണ്. തന്റെ അരികിൽ ഒരു വ്യക്തി വന്ന് കരയുന്നു. 'എന്റെ മകളെ പ്രസവത്തിന് കൊണ്ട് വന്നതാണ്. പെട്ടെന്ന് മെഡിക്കൽ കോളേജിൽ എത്തിക്കണമെന്നും അല്ലെങ്കിൽ ജീവൻ നഷ്ടപ്പെടുമെന്നും ഡോക്ടർമാർ പറഞ്ഞിരിക്കുന്നു. എന്നാൽ എനിക്ക് സാമ്പത്തികമായും മറ്റും ഒരു കഴിവും ഇല്ല. എന്തെങ്കിലും ചെയ്ത് തരണം'. ഉസ്താദ് ഒരു വെറ്റില കൊണ്ട് വരാൻ പറഞ്ഞു. മന്ത്രിച്ചുകൊടുത്തു. അത് കൊടുത്തതോടെ ആ സ്ത്രീ പ്രസവിച്ചു. ഈ കാര്യം ഡോക്ടറോട് ചോദിച്ചപ്പോൾ അയാൾ പറഞ്ഞത് 'ആ പണി എന്താണെന്ന് ഞങ്ങൾക്കറിയില്ല' എന്നായിരുന്നു.

**ശിഷ്യ സമ്പത്ത്**

അവിടുത്തെ ശിഷ്യരിൽ അധികപേരും ഉയർന്ന പണ്ഡിതരും പ്രസിദ്ധരുമാണ്. സൂഫിവര്യനും ആശിഖുർറസൂലുമായ ബഹു: കുണ്ടൂർ ഉസ്താദ്, നന്നമ്പ്ര സൈതാലി ഉസ്താദ്, തിരൂരങ്ങാടി ബാപ്പു ഉസ്താദ്, വൈലത്തൂർ ഉസ്താദ്, തിരൂരങ്ങാടി ഹസൻ മുസ്ലിയാർ എന്ന ചെറിയ ഉസ്താദ് തുടങ്ങിയവർ അവരിൽ ചിലരാണ്.

മുതഅല്ലിമീങ്ങളോടും ശിഷ്യരോടും മക്കളോടും അതിരറ്റ സ്നേഹമായിരുന്നു ഉസ്താദിന്. ഓമച്ചപ്പുഴയിൽ ദർസ് നടത്തുന്ന കാലത്ത് തന്റെ മകൻ സൂഫി അവിടെ പഠിക്കുമ്പോൾ മകനെവിളിക്കാതെ ഭക്ഷണം കഴിക്കാറില്ലെന്ന് കേട്ടിട്ടുണ്ട്.

ഉമർ മൗലവി ഉസ്താദിന്റെ അരികിൽ ഓതുന്ന കാലം. രാവിലെ ജലാലൈനിക്ക് വരുന്നതിനു മുമ്പ് മൗലവി ചായകുടിക്കാൻ കടയിൽ പോകും. കടയിൽ ആളുകളുടെ തിരക്കായിരിക്കും. എത്ര നേരത്തേ ചെന്നാലും നല്ലൊരുവിഭാഗം നാടൻമാർക്ക് ചായ കൊടുത്തിട്ടേ മൗലവിക്ക് ചായ കൊടുക്കുകയുള്ളൂ. ക്ലാസ്സ് വൈകുമെന്നോർത്ത് മൗലവി ഒരു ദിവസം പറഞ്ഞു: ഞാനും കാശ് തന്നല്ലേ ചായ കുടിക്കുന്നത്. എനിക്ക് എന്തുകൊണ്ട് അവസാനം തരുന്നു. ഇതുകേട്ട കടക്കാരൻ മൗലവിയെ അടിച്ചു. തന്റെ അരികിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിയെ അടിച്ച വിവരം അറിഞ്ഞ ഉസ്താദ് കോപിതനായി. പള്ളിയിൽ നിന്ന് ദർസിലെ വിദ്യാർത്ഥികളുമായി ഇറങ്ങാൻ ഒരുങ്ങി. വിവരം അറിഞ്ഞ കാരണവന്മാരും നാട്ടുകാരും പള്ളിയിലെത്തി. അവരോട് ഉസ്താദ് ഗൗരവത്തിൽ പറഞ്ഞു. ‘നിങ്ങൾ അടിക്കാനും ഞാൻ ഓതിക്കൊടുക്കാനും, അത് പറ്റില്ല’. അടിച്ച വ്യക്തി ഉസ്താദിന്റെ കാൽപിടിച്ച് വീണ് മാപ്പ് പറഞ്ഞു. പരപ്പനങ്ങാടിയിൽ വെച്ചായിരുന്നു ഈ സംഭവം എന്നാണ് എന്റെ ഓർമ്മ.

ഉമർ മൗലവി അധ്വാനശീലനായ വിദ്യാർത്ഥിയായിരുന്നു. മൗലവി വിദ്യാർത്ഥിയായിരുന്നപ്പോൾ കാശ് കൊടുത്ത് കരിങ്കപ്പാറ ഉസ്താദ് തന്റെ വിത്‌രിയ തഖ്മീസടക്കം മറ്റൊരു നന്നാക്കിയ വിത്‌രിയ നോക്കി മൗലവിയെ കൊണ്ട് ശർഹുകൾ എഴുതിപ്പിച്ചിട്ടുണ്ട്. താൻ എഴുതിയ ശർഹുള്ള ആ വിത്‌രിയ ഓമച്ചപ്പുഴ പുത്തൻ പള്ളിയിൽ ഉണ്ട്.

ഉസ്താദിന്റെ പല ഇജാസത്തുകളും ഈ ഉസ്താദുമാർക്ക് നൽകപ്പെട്ടിട്ടുണ്ട്. ചെറിയ ഉസ്താദ് അവിടുത്തോട് വളരെ അടുപ്പമുള്ള ശിഷ്യനാണ്. അവർ തമ്മിൽ വലിയ ആത്മീയ ബന്ധമായിരുന്നു. ചട്ടിക്കൽ അബ്ദുല്ലക്കുട്ടി മുസ്‌ലിയാർ കൊടുത്ത ജുല്ലുൽ വളാഇഫ് ഇജാസത്തും തന്റെ കയ്യിലുള്ള മറ്റു ഇജാസത്തുകളും കവരത്തി കാസിം കോയ തങ്ങളുടെ പേരമകനും ജീലാനി സിൽസിലയിലെ ഒരു കണ്ണിയുമായ ബഹുമാനപ്പെട്ട സയ്യിദ് വൈലത്തൂർ യൂസുഫ് കോയ തങ്ങൾക്ക് കൊടുത്തിട്ടുണ്ട്. ഉസ്താദിന്റെ പേരിൽ കുണ്ടൂർ ഉസ്താദും വൈലത്തൂർ ഉസ്താദും ചെറിയ ഉസ്താദും മർസിയതുകൾ (അനുശോചനകാവ്യം) എഴുതിയിട്ടുണ്ട്. ചെറിയ

ഉസ്താദ് എഴുതിയ മർസിയത് ആ കൂട്ടത്തിൽ വളരെ കൂടുതൽ മനം കവരുന്നതാണ്. ഉസ്താദ് മരിച്ച ദിവസം വാഹനബന്ദ് ആയിരുന്നു. എന്നിട്ടും അവിടുത്തെ ജനാസക്ക് ഒപ്പം നിബിഡമായ ജനബാഹുല്യം കാണാമായിരുന്നു. പക്ഷെ, പല ഉന്നതർക്കും എത്തിപ്പെടാൻ കഴിഞ്ഞില്ല. ഖമീസും തലപ്പാവും ധരിച്ച നിലാവുപോലെ പ്രകാശിക്കുന്ന ഉസ്താദിന്റെ ജനാസ അവിടുത്തെ വീട്ടുമുറ്റത്ത് വെച്ചപ്പോൾ ആൾക്കൂട്ടത്തിന്റെ തിരക്കിനിടയിൽ ഒരു നോക്ക് കണ്ടത് ഇപ്പോഴും ഓർക്കുന്നു. ആയിരക്കണക്കിനാളുകളുടെ അകമ്പടിയോടെ മഗ്‌രിബിന് ജനാസ ഓമച്ചപ്പുഴ പുത്തൻപള്ളിയിലെത്തി. അവിടുത്തെ മൂത്തമകൻ ബാപ്പു മുസ്‌ലിയാർ ഇമാമായി മയ്യിത്ത് നിസ്കാരം നിർവ്വഹിച്ചു. ഈ വിഷയത്തിൽ വൈലത്തൂർ ഉസ്താദ് പറയുന്നു. وصا عَلَيْهِ نَجْلُهُ بَعْدَ مَغْرِ بِإِمَامًا لِلْآلَافِ بِلَيْلَةِ جُمُعَةٍ

ഓമച്ചപ്പുഴ പുത്തൻപള്ളിയുടെ ബാനിയും (സ്ഥാപകൻ) പണ്ഡിതനും സൂഫിയും വലിയ കറാമത്തിന്റെ ഉടമയുമായ അബൂബക്കർ കുട്ടി മുസ്‌ലിയാർ ഉസ്താദിന്റെ എല്ലാ അത്താണിയുമായിരുന്നു. പഠിക്കുന്ന കാലത്ത് അവർ ഉസ്താദിന് പല സഹായങ്ങളും ചെയ്തിട്ടുണ്ട്. ഉസ്താദ് ദർസ് നടത്തുന്ന കാലത്ത് ബന്നാനിയുടെ ഹാശിയ അൻബാബി പോസ്റ്റ് ഓഫീസ് വഴി എഴുതി വരുത്തി. പോസ്റ്റോഫീസിൽ വന്നുകിടക്കുന്ന കിതാബ് ബില്ലടച്ച് വാങ്ങാൻ പണമില്ലാതെ ഉസ്താദ് വിഷമിച്ചു. ഒന്നു രണ്ടു ദിവസങ്ങൾ കഴിഞ്ഞു. ഇന്ന് പൈസ കൊടുത്ത് കിതാബ് വാങ്ങിയില്ലെങ്കിൽ തിരിച്ച് പോകും എന്ന നിലയിലെത്തി. ഉസ്താദ് മന:പ്രയാസത്തോടെ പള്ളിയുടെ ചെരുവിൽ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. അപ്പോൾ പോസ്റ്റ്മാൻ വിളിക്കുന്നു. ബോംബെയിൽ നിന്ന് നിങ്ങൾക്ക് പണം വന്നിട്ടുണ്ട്. നോക്കുമ്പോൾ മഹാനായ മോല്യേർ പാപ്പ കല്ല്യാണിയിൽ നിന്ന് അയച്ച കാശാണ്. ആ കാശുവാങ്ങി ബില്ലടച്ച് കിതാബ് കൈപറ്റി. വരാൻ പോകുന്ന ഒരു വിഷയത്തിന് ഉസ്താദിന് കാശ് ആവശ്യമാകുമെന്നും തന്റെ കയ്യിൽ അതുണ്ടാവുകയില്ലെന്നും കറാമത്ത് കൊണ്ടറിഞ്ഞ മോല്യേർ പാപ്പ തൽക്ഷണം അതിന് പരിഹാരം കാണുകയായിരുന്നു. അവർ തമ്മിലുള്ള അഭേദ്യമായ ബന്ധം ഇതിൽ നിന്നും മനസ്സിലാക്കാം. ആ അൻബാബി ഓമച്ചപ്പുഴയിൽ ഉസ്താദ് വഖ്ഫ് ചെയ്തിട്ടുണ്ട്.

മോല്യേർ പാപ്പ പറയുന്ന അഭിപ്രായത്തിനായിരുന്നു ഉസ്താദ് മുൻഗണനകൊടുത്തിരുന്നത്. ഉസ്താദിന്റെ വീട്ടിൽ ഒരു കല്ല്യാണം നടക്കുന്നു. ഫിഖ്ഹ് പരമായി തെറ്റില്ലാത്ത എന്തോ ഉപകരണങ്ങളിലൂടെയുള്ള പാട്ട് വീട്ടിൽ നടക്കുന്നുണ്ട്. മോല്യേർപാപ്പ അതറിഞ്ഞു. അതുനിറുത്താൻ പറഞ്ഞയച്ചു. ഉടനെതന്നെ അതു നിറുത്തിയത്രെ.

അവർ തമ്മിലുള്ള ആത്മസ്നേഹം മാത്രമാണ് എന്റെ മഹല്ല് കരിങ്കപ്പാറ ആയിരിക്കെ ഉസ്താദിനെഓമച്ചപ്പുഴയിൽ എത്തിച്ചത്. പുത്തൻപള്ളിയുടെ വടക്ക് കിഴക്ക് മൂലയിൽ ആ രണ്ട് മഹാരഥൻമാർ അന്ത്യവിശ്രമം കൊള്ളുന്നു. ഹബീബിനെഹബീബിലെത്തിച്ച നാഥൻ ഹക്കീം തന്നെ! ഉസ്താദിനെഅവിടെ മറവു ചെയ്തതുമുതൽ ഒമ്പത് വർഷക്കാലം ഞാൻ ആ പള്ളിയിൽ മുതഅല്ലിമായി ഉണ്ടായിരുന്നു. ആ കാലയളവിലെ എല്ലാ സുബഹിക്കും വെലത്തൂർ ഉസ്താദ് എഴുന്നേറ്റ് വുളൂഅ് ചെയ്ത് വന്ന് മൂന്ന് നാല് മിനുട്ട് അവരുടെ അരികിൽ നിന്ന് സലാം പറഞ്ഞ് എന്തൊക്കെയോ പറയുന്നത് കാണാം. ഉസ്താദ് പള്ളിയിലുള്ള ഒരു ദിവസം പോലും അത് മുടങ്ങിയിട്ടില്ല. അതിന് ശേഷമേ ഉസ്താദ് വസ്ത്രം മാറ്റാറുള്ളൂ. അവരെല്ലാം ഉഖ്റവിയായ ഉലമാക്കൾ തന്നെ. അല്ലാഹു അവരുടെ ബറകത്ത് കൊണ്ട് നമ്മെ രക്ഷപ്പെടുത്തട്ടെ.

ഉസ്താദിന്റെ വഫാത്ത് കഴിഞ്ഞ് അടുത്തടുത്ത ദിവസങ്ങളിലായി ധാരാളം പണ്ഡിത മഹത്തുക്കൾ ഉസ്താദിന്റെ ഖബറരികിൽ വന്നിരുന്നു. അതിൽ അധികപേരും ഉസ്താദിന്റെ ശിഷ്യന്മാരായിരുന്നു. നിറഞ്ഞ കണ്ണുകളും വിതുമ്പുന്ന ചുണ്ടുകളുമായി ഉസ്താദിനെസിയാറത്ത് ചെയ്യുകയും അവരിൽ പലരും ഖബറരികിൽ ഖുർആൻ ഓതുന്നവർക്കും ദർസിലുള്ളവർക്കും ചീരണി കൊടുക്കുകയും ചെയ്തിരുന്നു. ശിഷ്യരാലും മറ്റും മുറിയാതെ നാൽപത് ദിവസം ഉസ്താദിന്റെ ഖബറരികിൽ ഖുർആനോത്ത് നടന്നു. ഉസ്താദിന്റെ ഖബർ പ്രാർത്ഥനക്കുത്തരമുള്ള സ്ഥലമാണെന്നത് അനുഭവമാണ്. ഹിജ്റ വർഷം 1405-ലാണ് അവിടുത്തെ വഫാത്ത്. അതിലേക്ക് സൂചിപ്പിച്ച് അബ്ജദ് കണക്കിൽ

കുണ്ടൂർ ഉസ്താദ് പറഞ്ഞ വാക്യം حلّ دار المغانم

(ലാഭങ്ങളുടെ വീട്ടിൽ അവർ ചെന്നിറങ്ങി) എന്നാണ്.

ചെറിയ ഉസ്താദ് പറഞ്ഞു. يا رحيم اغفر له കാരുണ്യവാനേനീ ഉസ്താദിന് പൊറുത്ത് കൊടുക്ക്. 84 വയസ്സ് അല്ലാഹുവിന്റെ ദീനീ വിജ്ഞാനസേവനത്തിനും ഇബാദത്തുകളിലും ചെലവഴിച്ച ഉസ്താദിന്റെ 84 എന്നതിനെസൂചിപ്പിച്ച് بعبادة എന്നും ജുമാദൽ ആഖിറ 7 എന്നതിലേക്ക് സൂചിപ്പിച്ച് هب (പാറി, അടിച്ചുവീശി) എന്നും വെലത്തൂർ ഉസ്താദ് മർസിയ്യത്തിൽ പറഞ്ഞിട്ടുണ്ട്.

ഉസ്താദിനെസംബന്ധിച്ച് വിശ്വസ്തരിൽ നിന്ന് കേട്ടതും നേരിൽ അനുഭവമുള്ളതുമായ ചിലതുമാത്രമാണ് ഈ എഴുതിയത്. ആ പണ്ഡിത ജ്യോതിസിന്റെ മഹത്വത്തിന്റെ നൂറിലൊന്നുപോലും എഴുതാൻ ഈ ലേഖനത്തിന് കഴിഞ്ഞിട്ടില്ല. പടച്ചതമ്പുരാൻ നാളെ അവരുടെ കൂടെ നമ്മളെയും ചേർക്കുമാറാകട്ടെ - ആമീൻ. ■

# വിനയാന്വിതനായ ഗുരുവര്യൻ

കൊടിഞ്ഞി അബ്ദുൽ ഖാദിർ മുസ്‌ലിയാർ

ശൈഖുനാ ചെലൂരിൽ ദർസ് നടത്തുമ്പോഴാണ് അവിടുത്തെ ദർസിൽ ഞാൻ ചേരുന്നത്. വന്ദ്യരായ കുണ്ടൂർ ഉസ്താദും നന്നമ്പ്ര കുഞ്ഞീതു മുസ്‌ലിയാരും ചേർന്നാണ് എന്നെ ഉസ്താദിന്റെ ദർസിലെത്തിച്ചത്. അൽഫിയ്യ ഓതിയായിരുന്നു തുടക്കം. ഫത്ഹുൽ മുഈനും അൽഫിയ്യയും ഉസ്താദിന്റെയടുത്ത് നിന്ന് പഠിച്ചു. 1962-ൽ എന്റെ പിതാവ് മരിച്ചു. ഉമ്മയെ നോക്കാൻ ആളില്ലാതെ വന്നപ്പോൾ ഉസ്താദിന്റെ നിർദേശപ്രകാരം നാട്ടിൽ നിൽക്കാൻ തീരുമാനിച്ചു.

ഉസ്താദിന്റെ സബ്ഖുകൾ അതൊരിക്കലും മനസ്സിൽനിന്നും മായില്ല. ഓരോ ദിവസവും വളരെ കുറഞ്ഞ പാഠഭാഗങ്ങൾ മാത്രമേ ഉസ്താദ് ഓതിത്തരുമായിരുന്നുള്ളൂ. സംശയങ്ങൾ ചോദിച്ചാൽ അത് തീർത്തശേഷം മാത്രമേ അടുത്ത ഭാഗത്തേക്ക് നീങ്ങുമായിരുന്നുള്ളൂ. അഥവാ പറയാൻ പറ്റാത്തവയാണെങ്കിൽ അതിനുത്തരം ലഭിച്ച ശേഷം മാത്രമേ ക്ലാസ്സ് തുടരുകയുള്ളൂ. വളരെ വിനയാന്വിതനായിരുന്നു ഉസ്താദ്. ഉസ്താദിന്റെ നിബന്ധനകൾ കൃത്യമായി പാലിച്ച് പഠനം നടത്തിയ ശിഷ്യരിൽ പ്രമുഖനായിരുന്നല്ലോ കുറ്റിപ്പുറം മുഹമ്മദ് മുസ്‌ലിയാർ. 'ഫറാഇള്'(അനന്തരാവകാശം) സംബന്ധിച്ചുള്ള ചോദ്യങ്ങളുമായി ആരെങ്കിലും വന്നാൽ മസ്അല നിർണയിച്ച ശേഷം ഉസ്താദ് പറയും: 'കുറ്റിപ്പുറമൊന്നു കണ്ടോട്ടെ' ശിഷ്യ

ന്മാരോട് അതിരറ്റ സ്നേഹമായിരുന്നു അവിടത്തേക്ക്. പൊതുവെ ദേഷ്യപ്പെടുന്ന പ്രകൃതമായിരുന്നു കുറ്റിപ്പുറം മുഹമ്മദ് മുസ്‌ലിയാർക്ക്. അദ്ദേഹത്തോട് ഞങ്ങളെന്തെങ്കിലും തിരിച്ച് പറഞ്ഞാൽ ഉസ്താദ് സ്വകാര്യമായി പറയും. 'കുറ്റിപ്പുറത്തിനസുഖമാണ്, നിങ്ങൾ പ്രതികരിക്കരുത്'.

ഉസ്താദ് ഒരു മസ്അല പറഞ്ഞാൽ അതു തിരുത്തേണ്ട അവസ്ഥ ഉണ്ടാകില്ല. കരിങ്കപ്പാറപ്പള്ളിയുടെ ഖിബ്‌ല ശരിയല്ലെന്നും പള്ളി പൊളിക്കുന്നപക്ഷം അതുകൂടി ശരിയാക്കണമെന്നും ഉസ്താദ് വാദിച്ചപ്പോൾ കിണഞ്ഞു പരിശ്രമിച്ചിട്ടും എതിരാളികൾക്ക് മറിച്ചൊരു ഫത്‌വ കിട്ടിയില്ല. പാനൂർ തങ്ങളെ ഇവ്വിഷയകമായി പരിശോധിക്കാൻ കൊണ്ടുവന്ന എതിരാളികൾക്കു തിരിച്ചടിയായിരുന്നു ഇതെന്നോ പൊളിക്കേണ്ടതാണെന്ന തങ്ങളുടെ മറുപടി. ഓമച്ചപ്പുഴയിൽ നിൽക്കുന്ന വേളയിൽ ഉസ്താദിന് ഒരു തണുപ്പൻ മട്ടാണെന്ന് ചിലർക്കെങ്കിലും അഭിപ്രായമുണ്ടായിരുന്നു. ഇതുമനസ്സിലാക്കിയതു കൊണ്ടു കൂടിയാണ് (അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ നിർബന്ധത്തിനു പുറമെ) ഒരു വേള പെരുമ്പടപ്പിലേക്ക് ദർസ് മാറ്റാനുള്ള കാരണം. പിന്നീട് ഓമച്ചപ്പുഴയിൽ മുദരിസായി വന്നത് കർക്കശ സ്വഭാവക്കാരനായ പാനൂർ തങ്ങളവർകളായിരുന്നുവെന്നത് ഉസ്താദിനോട് കളിച്ചതിന്റെ പ്രതിഫലംതന്നെയാണെന്ന് ഞാൻ വിശ്വസിക്കുന്നു.

സബ്ഖുകളിൽ ഓരോ പാഠഭാഗത്തിനും ഉസ്താദിന് സ്വന്തമായി കുറേ തഹ്ഖീഖാത്തുകളുണ്ടാവും. വടുതല കുഞ്ഞഹമ്മദ് മുസ്‌ലിയാർ ഒരിക്കൽ തമാശ രൂപത്തിൽ ചോദിച്ചു. ഇതൊക്കെ നിങ്ങളുടെ സ്വന്തം വകയാണോ അതോ ഉസ്താദുമാരിൽ നിന്ന് കിട്ടിയതോ? എന്റേത് ഞാൻ വേർതിരിച്ച് പറയും. അല്ലാത്തതുമുഴുവൻ എന്റെ ഉസ്താദുമാരിൽ നിന്ന് ലഭിച്ചതാണ്. (ഫത്ഹുൽ മുഈനിന്റെയും മറ്റും ശർഹിൽ ഇവ രണ്ടും നമുക്ക് വേർതിരിച്ച് മനസ്സിലാക്കാൻ കഴിയും) ഇതായിരുന്നു ഉസ്താദിന്റെ മറുപടി. തഹ്ഖീഖാക്കി വെച്ച വിഷയങ്ങൾ ഉസ്താദിന്റെ ഓർമയിലെന്നുമുണ്ടാകും. എളാട്ടത്തറയിലെ സൈനുദ്ധീൻ മുസ്‌ലിയാർ ഒരു മസ്അല ചർച്ച ചെയ്യവേ ഉസ്താദിനോട് പറഞ്ഞു. ബീരാൻ കുട്ടി മുസ്‌ലിയാർ ഈ വിഷയത്തിൽ ഇങ്ങനെയാണ് പറയുന്നത്. ആങ്ങനെപറയില്ല, ഉറപ്പ്; ദൃഢസ്വരത്തിൽ ഉസ്താദ് മറു

പടി പറഞ്ഞു. ഉസ്താദ് പറഞ്ഞതായിരുന്നു വസ്തുത.

ഉസ്താദ് ദുആക്ക് ഉത്തരം ലഭിക്കുന്ന അനുഗ്രഹീതരിൽ പെട്ടവരായിരുന്നു. മോല്യേരുപ്പാപ്പ വഫാത്തായ ഏഴാം ദിവസം അവിടെ നടന്ന പരിപാടിയിൽ എല്ലാവർക്കും കാശ് ലഭിച്ചു. ദൂരെയുള്ളവർ അന്ന് പള്ളിയിലായിരുന്നു രാത്രി ഉറങ്ങിയത്. നേരം പുലർന്നപ്പോൾ ആരുടെയും ബെൽറ്റിൽ കാശുണ്ടായിരുന്നില്ല. ഉപ്പാപ്പയുടെ വഫാത്തിന്റെ 14നും ഇതേ രൂപത്തിൽ മോഷണം നടന്നു. അസുഖബാധിതനായ പട്ടാമ്പിക്കാരൻ ഹംസ മുസ്‌ലിയാർക്ക് വേണ്ടി പിരിച്ചെടുത്ത കാശും ഇപ്രകാരം നഷ്ടപ്പെട്ടു. അന്ന് രാത്രി ഉസ്താദ് എല്ലാവരെയും വിളിച്ച്കൂട്ടി ദുആ ചെയ്തു. നേരം പുലർന്നപ്പോഴേക്കും മോഷ്ടാവ് പേര് പരസ്യമാക്കരുതെന്ന് പറഞ്ഞ് ഉസ്താദിനോട് കുറ്റസമ്മതം നടത്തി.

ഉസ്താദിന്റെ ആത്മമിത്രമായിരുന്ന മോല്യേരുപ്പാപ്പയും ഇതുപോലെ പലർക്കും അഭയമായിട്ടുണ്ട്. ഒരിക്കൽ പൂക്കാട്ടിരി ടി.പി. ഹസൻ മുസ്‌ലിയാരുടെ ബെൽറ്റ് നഷ്ടപ്പെട്ടു. തേനു മുസ്‌ലിയാർ ബറകത്തിനു വേണ്ടി കൊടുത്ത വസ്തുവും കാശുമെല്ലാം അതിലുണ്ടായിരുന്നു. അദ്ദേഹം മോല്യേരുപ്പാപ്പയുടെ പേരിൽ യാസീനോതി കിടന്നു. പിറ്റേന്ന് പള്ളിയുടെ പടിയിൽ നിന്നും തൂണിനു മുകളിൽനിന്നുമൊക്കെയായി നഷ്ടപ്പെട്ടവയെല്ലാം തിരികെ ലഭിച്ചു. ഉസ്താദിന്റെ ഉപദേശങ്ങൾ ഒരിക്കലും മനസ്സിൽ നിന്നും മായില്ല. 'ആരാന്റെ ചെലവിൽ ഓതാൻ വന്നതല്ലേ. കൊടിഞ്ഞീ സൂക്ഷിച്ച് പഠിക്കണം'. ഇടക്കിടെ എന്നെ വിളിച്ച് ഉസ്താദ് ഓർമ്മപ്പെടുത്താറുണ്ട്. ഒരായിരം പ്രഹരത്തേക്കാൾ ശേഷികൂടുതലാണീ വാക്കുകൾക്ക്. ഉസ്താദിന്റെ ആത്മീയ ശിക്ഷണത്തിൽ ജീവിതം മുന്നോട്ട് നീക്കി വിജയശ്രീലാളിതരാകാൻ അല്ലാഹു നമുക്ക് തൗഫീഖ് നൽകട്ടെ- ആമീൻ. ■

